BOOK 4 ൧൦൮൨



NO 1 മീനം.






# വിദ്യാഭിവർദ്ധിനി

## വിഷയവിവരം





| | | |
|---|---|---|
| 1 | പ്രസ്താവന | 1 |
| 2 | പ്രാചീനവും നവീനവും ആയ വിദ്യാഭ്യാസം | 2 |
| 3 | ചന്ദ്രോത്സവം | 10 |
| 4 | മൌസലപർവ്വം | 14 |
| 5 | അദ്ദേഹത്തിനുവേണ്ടി | 27 |
| 6 | ഗോവിന്ദാനന്ദിയുടെ ചില സ്വഭാവവിശേഷങ്ങൾ | 31 |
| 7 | ഒരു സുപ്രഭാതം | 35 |
| 8 | മഹിളമാരും ദിനചര്യയും | 36 |
| 9 | വാസന്തി | |






# വിദ്യാഭിവൎദ്ധിനി.

"വിദ്യാധനം സൎവ്വധനാൽ പ്രധാനം."

പുസ്തകം ൪. { ൲൮൨ മീനം. } ലക്കം ൯.

## പ്രസ്താവന.

ഈശ്വരകാരുണ്യത്താൽ മൂന്നുവയസ്സു തികയുന്നതിനു ഭാഗ്യംസിദ്ധിച്ച "വിദ്യാഭിവൎദ്ധിനി" അതിന്റെ അതീതജീവിതദശയെ സൎവ്വാത്മനാ സൌരഭ്യസമ്പൂൎണ്ണമാക്കിയ വിദ്വന്മണികളായ ലേഖകന്മാൎക്കും ഭാഷാഭിമാനികളായ വായനക്കാൎക്കും പ്രഥമതഃ ഹാൎദ്ദമായ വന്ദനം കൃതജ്ഞതാപൂൎവ്വം പറഞ്ഞുകൊണ്ടു് നാലാംവയസ്സിൽ കടന്നുകൊള്ളുന്നു.

പൂൎവ്വികന്റെ "പരോപകാരഃപുണ്യായ" എന്നമുദ്രാവാചകം മൂലമന്ത്രമായി ആരാധിക്കുന്നഇപ്പോഴത്തെ "വിദ്യാഭിവൎദ്ധിനി" മുദ്രാലയപ്രവൎത്തകൻ അനേകായിരക്കണക്കു ഉറുപ്പികമാത്രം പരിസംഖ്യവച്ചു് ഈ മാസിക നടത്തിവരുന്നതു് മലയാളികളേയും മലയാളഭാഷയേയും സഹായിക്കാനാണെന്നുള്ള വസ്തുത പ്രത്യേകം പ്രസ്താവയോഗ്യമല്ലെങ്കിലും "വിജ്ഞാനപ്രദങ്ങളും രസകരങ്ങളും ആയ വിവിധവിഷയത്തിലുംഉള്ള ഉൽകൃഷ്ടലേഖനങ്ങൾ അടങ്ങിയ "വിദ്യാഭിവൎദ്ധിനി" മാസിക നിങ്ങൾക്കുറുപ്പികപരിസംഖ്യ വച്ചുനടത്തുന്നതു് മലയാളികളുടേയും മലയാളഭാഷയുടേയും ഭാഗ്യോദയംതന്നെ"യെന്നുംമറ്റും മാന്യന്മാരായപലരിൽനിന്നുംകൂടക്കൂടെ കിട്ടിക്കൊണ്ടിരിക്കുന്ന പ്രോത്സാഹനാത്മകങ്ങളായ അനുമോദനക്കത്തുകൾമൂലം പ്രവൎത്തകനു വലിയ കൃതാൎത്ഥതാലാഭം ഉണ്ടെന്നുള്ള വിവരം പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

വിദ്യാഭിവൎദ്ധിനിക്കു ഇപ്രകാരം മാന്യന്മാരുടെ അനുമോദനത്തിനു ഭാഗ്യമുണ്ടായതു പ്രവൎത്തകന്മാരുടെ സാമൎത്ഥ്യംകൊണ്ടല്ല, അതിന്റെ

അഭ്യുദയത്തിലും ആയുരാരോഗ്യത്തിലും പ്രത്യേകം ജാഗരൂകന്മാരായ ഭാഷാഭിമാനികളുടെ സഹായസഹകരണങ്ങൾകൊണ്ടാണ്.

ഞങ്ങളെ ഇപ്പോൾ സഹായിച്ചുവരുന്ന വിദ്വാന്മാരും ഭാഷാഭിമാനികളുമായ ലേഖകന്മാരുടേയും വരിക്കാരുടേയും സൌഹാൎദ്ദം മേലും ഉണ്ടായിരിക്കുമെങ്കിൽ കേരളീയൎക്ക് ഈ മാസികാദ്വാരാ, സന്തോഷവും, രസവും വിജ്ഞാനവും ഉണ്ടാകത്തക്ക പല സഹായങ്ങളും ചെയ്തുകൊടുപ്പാൻ ഞങ്ങൾക്ക് കഴിയുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ. അതു് സഫലമാക്കുന്നതിനായി ഭാഷാഭിവൃദ്ധിക്കും സദാചാരനിഷ്ഠയ്ക്കും സാഹിത്യോൽഗതിക്കും ജ്യോതിഷം, വൈദ്യം, മുതലായ ശാസ്ത്രീയവിഷയങ്ങളുടെ മൂലതത്വപ്രകടനയ്ക്കും, വേദാന്തം, തത്വജ്ഞാനം മുതലായ പ്രൌഢവിഷയങ്ങളുടെ വിഷയജ്ഞാനത്തിനും, വിദ്യാൎത്ഥികൾക്കും ഉപാദ്ധ്യായന്മാൎക്കും അദ്ധ്യയനാദ്ധ്യാപനവിഷയങ്ങൾ ലഘുപ്പെടുത്തുന്നതിനും സാമുദായികപരിഷ്കാരം രാജ്യതന്ത്രജ്ഞാനം, ഇവകൾ സിദ്ധിക്കുന്നതിനും, കൃഷി, കച്ചവടം കൈത്തൊഴിൽ ഇവകൾ നടത്തുന്നതിനും ഉപകരിക്കുന്ന നല്ലനല്ല ഉപന്യാസങ്ങളും, കവിതകളും സന്മാൎഗ്ഗപരങ്ങളും സരസങ്ങളും വിനോദഭൂഷിതങ്ങളും കൌതുകാവഹങ്ങളുമായ ചെറുകഥകളും അപ്രസാധിതപൂൎവ്വങ്ങളായ പുരാതനകൃതികളുംമററും മേൽക്കുമേൽ പ്രസിദ്ധീകരിക്കാനായി ഞങ്ങൾ ശ്രമിക്കുകയും സമ്പാദിക്കുകയും ചെയ്യുന്നുണ്ടു്. മാന്യന്മാരായ ലേഖകന്മാർ ഏതുവിഷയങ്ങളായ ലേഖനങ്ങളും പുരാതനകൃതികളുംമററും അയച്ചുതന്നു ഞങ്ങളെ സഹായിച്ചാൽ അതു് ഭാഷയ്ക്കു വലിയ സഹായമായിരിക്കും. പണ്ഡിതന്മാരും പ്രഭുക്കന്മാരുംമററും അപ്രകാരംചെയ്തു ഞങ്ങളെ സഹായിക്കുമെന്നുള്ള വിശ്വാസത്തോടും അവരുടേയും വരിക്കാരുടേയും അനശ്വരമായ സഹായത്തെ അഭ്യൎത്ഥിച്ചുകൊണ്ടും പ്രസ്താവനയെ ഉപസംഹരിച്ചുകൊള്ളുന്നു.

---

# പ്രാചീനവും നവീനവും ആയ വിദ്യാഭ്യാസം.

---

വട്ടോളി ജീ. പത്മനാഭൻനായർ.

ലോകമാസകലം പടൎന്നുപിടിച്ചു് പലപ്രകാരത്തിൽ പുഷ്ടിപ്പെടുന്ന വിദ്യാഭ്യാസത്തിന്റെ പ്രധാന ഉദ്ദേശ്യം ജ്ഞാനസമ്പാദനവും തദ്വാരാ ആനന്ദാനുഭൂതിയും ആകുന്നു. . ഈ ഉദ്ദേശ്യത്തെ ലക്ഷ്യമാക്കിക്കൊണ്ടുതന്നെയാണ് പ്രാചീനവിദ്യാഭ്യാസം ഗമിച്ചതും നവീനവിദ്യാഭ്യാസം ഗമിക്കുന്നതും.

എന്ന സംഗതി ഈ രണ്ടുകാലങ്ങളിലേയും, എന്നല്ലാ എല്ലാക്കാലങ്ങളിലേയും വിദ്യാഭ്യാസത്തിനുള്ള ഒരു സാമ്യമായി ഗണിക്കാം. എന്നാൽ കാലദേശാവസ്ഥകൾക്കനുരൂപമായി ഓരോ ജനസമുദായവും കാംക്ഷിക്കുന്ന ജ്ഞാനാനന്ദങ്ങളുടെ നാനാത്വമാണ് വിദ്യാഭ്യാസഗതികളിൽ സാധാരണ കാണപ്പെടുന്ന വിവിധത്വം, അഥവാ അന്യോന്യഭിന്നത്വം. ഈ സംഗതി ഏകദേശമായിട്ടെങ്കിലും വഴിയേ പ്രത്യക്ഷപ്പെടുന്നതാണ്.

മനുഷ്യർക്ക് ലഭിക്കേണ്ട ജ്ഞാനാനന്ദങ്ങളെ ആത്മികമെന്നും പ്രാപഞ്ചികമെന്നും രണ്ടായി വിഭജിച്ച് പര്യാലോചിക്കുമ്പോൾ പ്രാചീനവിദ്യാഭ്യാസം ആത്മികമായുള്ളതിന് കൂടുതൽ പ്രാധാന്യം നൽകിയിരുന്നുവെന്നും ആധുനികവിദ്യാഭ്യാസം പ്രാപഞ്ചികത്തിനാണ് കൂടുതൽ പ്രാധാന്യം കൊടുത്തിരിക്കുന്നതെന്നും മനസ്സിലാക്കാം. ലോകത്തിൽ മാംസേക്ഷണങ്ങൾക്കു ലക്ഷ്യമാകുന്ന സകലവസ്തുക്കളും നശ്വരങ്ങളും, അവയിൽനിന്നും പഞ്ചേന്ദ്രിയങ്ങൾക്കുണ്ടാകുന്ന സുഖദുഃഖാദികൾ സ്വപ്നസമാനങ്ങളും, അവയ്ക്കായുള്ള ശ്രമങ്ങൾ നിസ്സാരങ്ങളും ആണ്; അതിനാൽ, വാസ്തവത്തിൽ ദുഃഖഹേതുകങ്ങളായ ധനവും ഇന്ദ്രിയസുഖങ്ങളും ശ്രദ്ധേയങ്ങളല്ലാ; അനശ്വരമായ സച്ചിദാനന്ദസ്വരൂപത്തെപ്പററിയുള്ള ജ്ഞാനമാണ് അത്യുൽകൃഷ്ടമായിട്ടുള്ളത്; തന്മൂലം ഉണ്ടാകുന്ന നിർവികാരത്വമാണ് യഥാർത്ഥമായ സൌഖ്യം; ആ സൌഖ്യമാണ് മനുഷ്യജന്മംകൊണ്ടു നേടേണ്ടത്; ഒരു മനുഷ്യൻെറ ശ്രദ്ധയും ശ്രമവും ഈ ഉദ്ദേശ്യത്തിൻെറ സാഫല്യത്തിന് ഉതകുന്നതായിരിക്കണം; ഇതായിരുന്നു പുരാതന ഭാരതീയാഭിജ്ഞന്മാരുടെ അഭിമതം. ഈ മതപ്രകാരം സാന്മാർഗ്ഗികവും ആധ്യാത്മികവും ആയ അഭിവൃദ്ധിയെ അവർ വിദ്യാഭ്യാസത്തിൻെറ ഫലമായി ഗണിച്ചുവന്നു. എന്നാൽ, ഇവയെ ഇപ്പോഴും വിദ്യാഭ്യാസോദ്ദേശ്യങ്ങളിൽ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും അവ അത്രത്തോളം പ്രാധാന്യത്തെ അർഹിക്കുന്നില്ല. മരണാനന്തരം ആത്മാവിനുണ്ടാകേണ്ട നിത്യാനന്ദത്തെമാത്രം ജീവിതോദ്ദേശ്യമായി കരുതിയാൽ പോരെന്നും ഈ ലോകജീവിതത്തിൽ ആത്മാവിന് ശരീരം അത്യന്താപേക്ഷിതമായിട്ടുള്ളതാകയാൽ ആയതിൻെറ സുഖത്തേയും അതിനാവശ്യമായുള്ള ധനാദികളേയും കാര്യമായിത്തന്നെ കണക്കാക്കണമെന്നും അതുകൊണ്ടു പ്രാപഞ്ചിക (ഭൌതിക) ജ്ഞാനത്തിനും അതിലേക്കാവശ്യമായ വിദ്യാഭ്യാസത്തിനും ഔന്നത്യം കല്പിക്കേണ്ടതാണെന്നും ആണ് ആധുനികന്മാരുടെ അഭിപ്രായം. പ്രാചീനവിദ്യാഭ്യാസത്തിനും നവീനവിദ്യാഭ്യാസത്തിനും പ്രധാനമായി പ്രത്യക്ഷപ്പെടുന്ന വ്യത്യാസങ്ങൾ ഈ അഭിപ്രായങ്ങൾക്കുള്ള ഭിന്നഗതികളുടെ രൂപാന്തരം മാത്രമാണ്.

പുരാതനഭാരതീയരുടെ പരിശുദ്ധമായ വിദ്യാഭ്യാസാദർശങ്ങൾക്ക് ഏതാദൃശമായ വ്യതിയാനം സംഭവിച്ചുവെന്ന് പാരത്രികപരിജ്ഞാനത്തിൽ പ്രി

ന്നണിയിൽനില്ക്കുന്ന പാശ്ചാത്യരുമായുള്ള സംസർഗ്ഗത്തിനുശേഷമാണെന്നു ഹിപ്പാനാണ് അധികവും ന്യായം. സംസർഗ്ഗംകൊണ്ടാകട്ടെ, മററുപരിതസ്ഥിതികൾ അനുസരിച്ചാകട്ടെ പരലോകപുനർജ്ജന്മാദികാര്യങ്ങളിൽ ജനങ്ങൾക്ക് ഇപ്പോൾ വിശ്വാസം കുറഞ്ഞിരിക്കുന്നു. ഒരു മനുഷ്യന്റെ പ്രയത്നഫലമാണ് അവനുണ്ടാകുന്ന സുഖദുഃഖങ്ങൾ എന്നും അതിന്റെ ലബ്ധിക്ക് അന്യമായ ഒരു ജന്മമോ ലോകമോ ആവശ്യമില്ലെന്നും അതിനാൽ ഇഹലോകകാര്യങ്ങളെ യഥാവിധി നിർവ്വഹിക്കുന്നതാണ് ഉത്തമമായ ധർമ്മമെന്നും ഇതു സാധിക്കുന്നതിന് ധനവും ശരീരാരോഗ്യവും ഒഴിച്ചുകൂടാത്തവയാണെന്നുംഉള്ള ബോധം ഇദാനീന്തനന്മാരുടെ ഇടയിൽ പ്രബലപ്പെട്ടുതുടങ്ങി. തന്മൂലം, പ്രാചീനവിദ്യാഭ്യാസാദർശങ്ങൾ ഉൽകൃഷ്ടങ്ങളാണെങ്കിലും ഏതൽക്കാലദേശവിശ്വാസാദ്യവസ്ഥകൾക്ക് അനുരൂപവും ആവശ്യവും ആയിട്ടുള്ളത്—കാലത്തിനടുത്ത കോലമായിട്ടുള്ളത്—നവീനവിദ്യാഭ്യാസമാണെന്നുതന്നെ സമ്മതിച്ചുകൊണ്ട് ഇതിനെ സാധൂകരിക്കുന്ന വല്ല സംഗതികളും ഉണ്ടോ എന്നു നോക്കാം.

ശാസ്ത്രീയകലകൾക്കുള്ള പ്രാബല്യം ആധുനികവിദ്യാഭ്യാസത്തിലുള്ള ഒരു വിശേഷഗുണമാകുന്നു. ശാസ്ത്രീയമായ അദ്ധ്യയനംകൊണ്ട് ഒന്നിന്റെ കാര്യകാരണഘടനകളെപ്പററി പൂർണ്ണമായ ബോധം ലഭിക്കുന്നതിനാൽ പ്രവൃത്തികൾക്ക് ധൈര്യവും, കൂടുതലായ പ്രാപ്തിയും ഉണ്ടാകും. തന്നിമിത്തം കൃഷി, കച്ചവടം, കൈത്തൊഴിൽ മുതലായവയ്ക്ക് ശാസ്ത്രീയമായ ജ്ഞാനം വളരെ ഉപയോഗപ്പെടുന്നതാണ്. എന്നാൽ മുൻകാലങ്ങളിലും ശാസ്ത്രജ്ഞാനം ഈവക തൊഴിലുകൾക്ക് സഹായിക്കാതിരുന്നിട്ടില്ല. പക്ഷേ, അക്കാലങ്ങളിൽ കേവലം അനുഭവങ്ങളെമാത്രം അടിസ്ഥാനപ്പെടുത്തിയ ചില സാധാരണവിധികൾ മാർഗ്ഗമായുള്ള തത്വജ്ഞാനമായിരുന്നു സിദ്ധിച്ചിരുന്നത്. എന്നുമാത്രമല്ല, ഭാരതഭൂമിയുടെ ഫലോൽഗമപ്രകൃതിയും നിത്യാവശ്യങ്ങളുടെ മിതത്വവും ഭൗതികതത്വബോധത്തിന്റെ അഭാവംനിമിത്തമുണ്ടായിരുന്ന ന്യൂനതയെ അന്നു നിയന്ത്രണംചെയ്തുമിരുന്നു. ഇപ്പോഴാകട്ടെ, ലോകക്കുപകരിക്കത്തക്കവണ്ണം ഭൂമിയിലുള്ള പദാർത്ഥങ്ങളിൽ പല മാററങ്ങളും ഉളവാക്കത്തക്ക പ്രയോഗങ്ങൾ കാര്യകാരണബോധത്തോടുകൂടി ഗ്രഹിക്കുന്നതിന് പല സൗകര്യങ്ങളും ഉണ്ട്. ഇതുകൂടാതെ നിരന്തരമായ ഫലപ്രദാനംകൊണ്ട് ഭൂമിയുടെ ഫലോൽഗമപ്രകൃതിക്ക് സംഭവിച്ചിരിക്കുന്ന ന്യൂനതയും അമിതമായി വർദ്ധിച്ചുകൊണ്ടിരിക്കുന്ന മനുഷ്യരുടെ ആവശ്യങ്ങളും ശാസ്ത്രീയപ്രയോഗങ്ങൾകൊണ്ട് തൊഴിലുകൾ ആദായകരങ്ങളാക്കിത്തീർക്കേണ്ടതാണെന്നുള്ള യഥാർത്ഥതത്വത്തെ നമുക്കു വ്യക്തമാക്കിത്തരികയും ചെയ്യുന്നുണ്ടല്ലോ.

ജാതിമതഭേദമെന്യേ ഏവക്കും പങ്കുകൊള്ളുന്നതിന് സ്വാതന്ത്ര്യമുള്ളതിനാൽ നവീനവിദ്യാഭ്യാസം ഭാരതീയരുടെ പൊതുവേയുള്ള ഉൽഗതി

ക്ക് അത്യന്തം ഉപകരിക്കുന്നു. പണ്ട് പ്രാബല്യമുള്ള മതാനുസാരികളും വർഗ്ഗക്കാരും ഉൽകൃഷ്ടവിദ്യാഭ്യാസം തങ്ങൾക്കുമാത്രം അവകാശപ്പെട്ടതായി ഗണിച്ചുവന്നതിനാൽ താണനിലയിലുള്ളവരുടെ ഉന്നമനത്തിനുള്ള മാർഗ്ഗം അടഞ്ഞിരുന്നു. മതസംബന്ധമായ അന്ധവിശ്വാസവും പരസ്പരപ്രാതികൂല്യവും ഇവരുടെ സ്വാർത്ഥപരതയെ ക്രമാതീതമായി അനുകൂലിച്ചുകൊണ്ടാണിരുന്നത്. ഇപ്പോൾ മതപരിശീലനങ്ങൾക്ക് പാഠശാലകളിൽ ഒരു പ്രത്യേകസമയമോ സൗകര്യമോ നൽകീട്ടില്ലെന്നു മാത്രമല്ല, ഏതുജാതിമതസ്ഥന്മാർക്കും അവരുടെ സ്ഥിതിഗതികൾ നോക്കാതെ പ്രവേശനം അനുവദിക്കയും ചെയ്യുന്നു. ഇത് ഏററവും സ്തുത്യർഹമായ ഒരു നീതിയത്രേ!

എന്നാൽ മതപരിശീലനം ദോഷഭൂയിഷ്ഠമായ ഒന്നാണെന്ന് മേല്പറഞ്ഞതിൽനിന്നും അർത്ഥമാക്കരുത്. മനുഷ്യലോകത്തിൽ മാനസികമായ അഭിവൃദ്ധിയുണ്ടാകുന്നതിന് ഏററവും സുകരമായ മാർഗ്ഗം മതവിശ്വാസവും മതപരിശീലനവും ആകുന്നു. ഈ തത്വത്തെ മഹാന്മാർ ആരും വിസംവദിച്ചിട്ടില്ല; പക്ഷെ, യഥാർത്ഥമല്ലാത്ത യാതൊന്നും അതിൽ ഉണ്ടായിരിക്കരുതെന്നാണ് അവരുടെ ഐകകണ്ഠ്യേനയുള്ള അഭിപ്രായം. ഒരോ ദീർഘദർശികളുടേയും പ്രവചനങ്ങളെ തെററിദ്ധരിക്കയും, സ്വാർത്ഥപരതയ്ക്കനുസരണമായി വ്യാഖ്യാനിച്ചനുസരിക്കയും, സാരംഗ്രഹിക്കാതിരിക്കയും ചെയ്യുന്നത് മതപരിശീലനവും തൽഫലവുംആവുകയില്ല. ഇന്ന് ലോകത്തിൽ സംഭവിച്ചിട്ടുള്ളതും സംഭവിക്കുന്നതുംആയ സകല ദുഷ്പ്രവൃത്തികൾക്കും കഷ്ടതകൾക്കും നിദാനം മതബോധത്തിന്റെ അനാശാസ്യതയാകുന്നു. അതുകൊണ്ട്, ലോകത്തിന്റെ നാനാഭാഗങ്ങളിലും ഉദാരമതികളായ അവതാരപുരുഷന്മാരുടെ നിരന്തരപരിശ്രമങ്ങളാൽ ഉത്ഭവിച്ചു വളൎന്ന് വികസിച്ചുകൊണ്ടിരിക്കുന്ന മതകോടികളുടെ ഇടയിൽഒരു പ്രത്യേകമതാനുഷ്ഠനംഅത്യന്തം ശ്രമാവഹമായിട്ടുള്ളതാണെങ്കിലും, അനർത്ഥങ്ങളായ ആചാരങ്ങളാലോ അന്ധവിശ്വാസങ്ങളാലോ അലങ്കോലപ്പെടാതിരിക്കുന്നപക്ഷം, അത്യാവശ്യമായിട്ടുള്ളതുതന്നെയാണ്.

മേൽപറഞ്ഞ പ്രയത്നാനുസരണമായിത്തന്നെ പാഠ്യവിഷയങ്ങളുടെ വിവിധത്വവും ഓരോ വിഷയത്തിന്റേയും വ്യാപ്തിയും ഓരോ ആവശ്യങ്ങളാൽ ഇന്നു പണ്ടത്തേതിൽനിന്ന് വളരെ വർദ്ധിച്ചിട്ടുണ്ട്. അറുപത്തിനാലുകലകളിലും അതിനിപുണന്മാരായ മഹാന്മാർ പണ്ടുണ്ടായിരുന്നു എന്നുപറയുന്നതിനേയും പണ്ടത്തെ ചില കണ്ടുപിടിത്തങ്ങളും പ്രയോഗങ്ങളും ആധുനികസർവ്വജ്ഞന്മാരെക്കൂടി അത്ഭുതപരതന്ത്രരാക്കത്തക്കവണ്ണം വിശിഷ്ടങ്ങളാണെന്നുള്ള വിപശ്ചിജ്ജനമതത്തെയും വിസ്മരിച്ചോ ധിക്കരിച്ചോ പുറപ്പെടുവിക്കുന്നതല്ല ഈ അഭിപ്രായം. പലതരത്തിലുള്ള വിഷയങ്ങളുടെ ഏകകാ

ലത്തുള്ള അഭ്യസനം പ്രാചീനവിദ്യാഭ്യാസത്തിൽ സർവ്വസാധാരണമായിരുന്നില്ലെന്നേ ഇതിന് അർത്ഥമാക്കേണ്ടതുള്ളു. ഇതുപോലെതന്നെ, ഗവേഷണചതുരന്മാരായ തത്വശാസ്ത്രജ്ഞന്മാരുടെ നിരന്തരസമ്പർക്കത്താൽ നവംനവങ്ങളായ അനവധി ആശയങ്ങൾ അടിക്കടിചേർത്ത് ഓരോ വിഷയത്തിന്റെ വ്യാപ്തിയും അല്ലെങ്കിൽ അതിന്റെപരിമിതിയും പുരാതനകാലത്തേക്കാൾ വർദ്ധിച്ചിട്ടുണ്ടെന്നുള്ളതും വക്തവ്യമത്രേ.

ഭാഷാവിഷയത്തെ സംബന്ധിച്ചിടത്തോളം പ്രത്യേകമായ ഒരുസംഗതിയും ഇവിടെ പറയാനുണ്ട്. മുൻകാലങ്ങളിലെ ഭാഷാഭ്യസനം ഒരുമഹാകവിയുടേയോ ഗ്രന്ഥകാരന്റെയോ ആശയവിശേഷങ്ങളും മനോധർമ്മവൈചിത്ര്യങ്ങളുംമുഴുവൻ മനസ്സിലാകത്തക്കവണ്ണം ഓരോകൃതികളും സദസദ്വിവേചനകൂടാതെ മുഴുവൻ അധ്യയനംചെയ്കയായിരുന്നു. ഇക്കാലങ്ങളിലെ സമ്പ്രദായം ഈവക കൃതികളിൽ ശ്ലാഘ്യഭാഗങ്ങൾമാത്രം തിരഞ്ഞെടുത്ത് അഭ്യസിപ്പിക്കുകയാണ്. ഇവയിൽ ഏതുരീതിയാണ് നല്ലതെന്നുള്ളതിനെപ്പററി പണ്ഡിതന്മാരുടെ ഇടയിൽതന്നെ പക്ഷാന്തരമുണ്ട്. ഓരോഭാഗക്കാരുടെയും യുക്തിയുക്തങ്ങളായ അഭിപ്രായങ്ങളെ സവിസ്തരം പ്രസ്താവിക്കുന്നതിന് അസൌകര്യങ്ങളും സംക്ഷേപിക്കുന്നതിൽ അനൌചിത്യവും ഉള്ളതിനാൽ തൽക്കാലം അതിന് ഒരുങ്ങുന്നില്ല.

പ്രാചീനവും നവീനവുമായ വിദ്യാഭ്യാസങ്ങളുടെ രീതികൾക്ക് പൊതുവിൽ സാരതരങ്ങളായ അനവധി വ്യത്യാസങ്ങൾ വേറെയുമുണ്ട്. പ്രാചീനരീതി വിദ്യാർത്ഥികൾ ആചാര്യന്മാരുടെ ഗൃഹങ്ങളിൽ താമസിച്ച്, അവരുടെ ശുശ്രൂഷാകൃത്യം നിർവഹിക്കുന്നതിനിടയിൽ സൌകര്യംപോലെനൽകുന്ന ഉപദേശങ്ങളും അഭ്യാസങ്ങളുംകൊണ്ട് ബ്രഹ്മചര്യാവസ്ഥ കഴിച്ചുകൂട്ടിയശേഷം ഗുരുദക്ഷിണയുംചെയ്ത് അനുഗ്രഹവുംവാങ്ങി പിരിയുന്ന 'ഗുരുകുലവാസ'മായിരുന്നു. ആധുനികരീതി, പൊതുവായി സ്ഥാപിച്ചിട്ടുള്ള പാഠശാലകളിൽ അധ്യാപനാധ്യേതാക്കൾ ഹാജരായി ദിവസംപ്രതി ക്ലിപ്തപ്പെടുത്തിയിട്ടുള്ള പാഠങ്ങളുടെ അധ്യാപകാധ്യയനങ്ങൾ നിശ്ചിതസമയംകൊണ്ടവസാനിപ്പിച്ച് പിരികയും, ഓരോവർഷംകൊണ്ടോ നിയമാനുസൃതമായ മററുകാലാവധികൊണ്ടോ വിദ്യാഭ്യാസത്തിന്റെ ക്രമോന്നതമായ ഓരോപടികളേയും യഥാക്രമംതരണംചെയ്ത് വിദ്യാലയംവിടുന്ന അവസരത്തിൽ സിദ്ധിച്ചിട്ടുള്ള അഭ്യാസത്തിന് അഥവാ ജയിച്ചിട്ടുള്ള പരീക്ഷകൾക്ക് സാക്ഷ്യപത്രങ്ങളും (സർട്ടിഫിക്കററുകളും) വാങ്ങി ബ്രഹ്മചര്യാവസ്ഥ പൂർത്തിയാക്കുകയുംചെയ്കയെന്നുള്ളതാണ്.

ഗുരുകുലവാസത്തിന്റെ ഒരുഛായ അദ്യാപി സംഗീതവിദ്യയുടേയും വൈദ്യശാസ്ത്രത്തിന്റെയും അഭ്യസനവിഷയത്തിൽ കാണുന്നുണ്ട്. പ്രാചീ

നകാലങ്ങളിൽ വർണ്ണാശ്രമധർമ്മങ്ങൾക്ക് പ്രാബല്യമുണ്ടായിരുന്നതിനാലും, ബാഹ്യാഭ്യന്തരകലഹങ്ങളുടെ ആധിക്യത്താൽ രാജ്യസംരക്ഷണത്തിലൊഴികെ വിദ്യാഭ്യാസംമുതലായ അന്യവിഷയങ്ങളിൽ ഭരണാധികാരികളുടെ ശ്രദ്ധ പതിയുന്നതിന് സൌകര്യമില്ലാതിരുന്നതിനാലും ഈ രീതി ഏററവും യോജിച്ചിരുന്നു. എന്നാൽ സൂര്യരശ്മിക്കും പ്രവേശിക്കാൻ പ്രയാസമായിരുന്ന വൻകാടുകൾകൂടി വലിയനഗരമായിത്തീർന്നിരിക്കുന്ന ഇക്കാലത്തു്, വിശിഷ്യ, ഭരണാധികാരികൾതന്നെവിദ്യാഭ്യാസത്തിൽ ബദ്ധശ്രദ്ധരായിരിക്കുന്ന ഇക്കാലത്തു ഈസമ്പ്രദായം മിക്കവാറും ഉപകാരശൂന്യവും ഇതു് സർവ്വസാധാരണമാക്കിത്തീർക്കുന്നകാര്യം അസാദ്ധ്യവുമാണ്. എങ്കിലുംഗുരുഭൂതന്റെ മാതൃകാതപം, എപ്പോഴുമുള്ള ഉപദേശം, സഹപാഠികളുടെ ഒരുമിച്ചുള്ള വാസം ഇവകൊണ്ടു് അദ്ധ്യേതാക്കളിൽ ഉളവാകുന്ന പ്രവൃത്തിഗുണവും സ്വഭാവവൈശിഷ്ട്യവും കൃത്യബോധവും ഈരീതിയുടെ വിസ്മരിക്കാൻ വയ്യാത്ത വിശേഷഗുണങ്ങളാണ്. എന്നുമാത്രമല്ല, വിദ്യാലയവുംവാസഗൃഹവും ഒന്നുതന്നെ ആയിരിക്കുന്നതിനാലും ആചാര്യന്റെമേൽനോട്ടം സദാ ഉണ്ടായിരിക്കുന്നതിനാലും വിദ്യാർത്ഥികളുടെ ജ്ഞാനം ഗാർഹികമായ കൃത്യങ്ങളുടെ അനുഷ്ഠാനത്തിലും പ്രത്യക്ഷപ്പെട്ടു് യഥാർത്ഥമായ വിദ്യാഭ്യാസം അഭിവൃദ്ധിയെ പ്രാപിക്കുന്നു. നവീനവിദ്യാഭ്യാസരീതിയാകട്ടെ പരീക്ഷാവിജയസൂചകമായ ഒരുസാക്ഷ്യപത്രത്തെമാത്രം ലക്ഷ്യമാക്കി ഗമിക്കുന്നതിനാൽ ഇപ്പറഞ്ഞ അഭിവൃദ്ധിക്ക് ഉപകരിക്കുന്നതല്ലെന്നും അതു് ആധുനികവിദ്യാഭ്യാസത്തെ ആ മൂലാഗ്രം ദൂഷിപ്പിക്കുന്ന ഒരുന്യൂനതയാണെന്നും പണ്ഡിതശ്രേഷ്ഠന്മാർ പരക്കെ അഭിപ്രായപ്പെടുന്നുണ്ടു്. ഈ ന്യൂനതയെ, അതായതു്, വിദ്യാലയസിദ്ധമായ ജ്ഞാനത്തിന്റെയും ഗാർഹികമായ ആചാരത്തിന്റെയും പരസ്പരവൈപരീത്യത്തെ പരിഹരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ വിദ്യാഭ്യാസപ്രവർത്തകന്മാരുടെ ആലോചനയിൽപെട്ടിട്ടു് കുറേനാളായി. ഉൽകൃഷ്ടവിദ്യാലയങ്ങളുടെ കാര്യത്തിൽ നടപ്പാക്കിയിരിക്കുന്ന 'ഹോസ്റ്റൽ' ഏർപ്പാടു് ഈ ആലോചനയുടെ ഫലമാണെന്നുംപറയാം. മററുവിദ്യാലയങ്ങളുടെ കാര്യത്തിലും ഇത്തരം പ്രവൃത്തികൾ ആരംഭിക്കുന്നതു് ഉത്തമമായിരിക്കും. എന്നാൽ ഇതിനു പലവൈഷമ്യങ്ങളേയും നിവാരണംചെയ്യേണ്ടതായിട്ടാണിരിക്കുന്നതു്. മഹാത്മാഗാന്ധി, രവീന്ദ്രനാഥടാഗോർ ആദിയായ ചില ലോകമാന്യന്മാർ പണ്ടത്തെ ഗുരുകുലവിദ്യാഭ്യാസരീതി ഇക്കാലത്തു് എത്രത്തോളം ഫലവത്തായിത്തീരുമെന്ന് പരീക്ഷിക്കുന്നതിനായി ആ രീതിയിലുള്ള ചിലവിദ്യാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ടെന്നും അതിൽനിന്നുംഏററവും അഭിലഷണീയമായ ഫലംസിദ്ധിക്കുന്നുണ്ടെന്നും ഉള്ളസംഗതി ഈ സന്ദർഭത്തിൽ സ്മരണീയമത്രെ.

ഓരോസംഗതിയും വിദ്യാർത്ഥികളെ ഗ്രഹിപ്പിക്കുന്നതിനുള്ള പ്രാരംഭരീതിയും ഇന്ന് പണ്ടത്തേതിൽനിന്നും ഭേദപ്പെട്ടിട്ടുണ്ടു്. അധിവാസം സ

ഠാ അദ്ധ്യാപകനൊരുമിച്ചുതന്നെ ആയിരുന്നതിനാൽ സൌകൎയ്യംപോലെയും സന്ദർഭാനുസരണമായും ഓരോകാൎയ്യങ്ങളെ ദൃഷ്ടാന്തപൂർവം മനസ്സിലാക്കുന്നതിന് പുരാതനകാലങ്ങളിൽ സാധിച്ചിരിക്കാം. എന്നാൽ, ഇക്കാലത്തെപ്പോലെ ഓരോന്നും അച്ചടിമൂലം രേഖപ്പെടുത്തുന്നതിനുള്ള സൌകൎയ്യം അക്കാലത്തില്ലായിരുന്നതിനാൽ മിക്കവാറുംകേട്ട് ഉരുവിട്ടുതന്നെ എല്ലാ സംഗതികളും എപ്പോഴും ഹൃദിസ്ഥമാക്കി വച്ചുകൊണ്ടിരിക്കേണ്ടഭാരം അദ്ധ്യേതാക്കളെ അത്യന്തം വിഷമിപ്പിച്ചിരുന്നു. 'പുസ്തകത്തിലെഴുംവിദ്യ' അവശ്യങ്ങൾക്കുപകരിക്കാത്തതിനാൽ ഈസമ്പ്രദായം ഗുണപ്രദവും ധാരണാശക്തിയുടെ അഭിവൃദ്ധിക്ക് ഉതകുന്നതും ആയിരുന്നെന്നുസമ്മതിക്കാം. പക്ഷെ, ഓരോദിവസവും പഠിക്കുന്ന ഭാഗങ്ങളും പഴയഭാഗങ്ങളും പഴയപാഠങ്ങളും നിത്യം ഉരുവിടേണ്ടിയിരുന്നതിനാൽ ഈരീതിവിദ്യാഭ്യസനം കുട്ടികൾക്കു ശ്രമാവഹമായിത്തോന്നുവാനും അതിൽ അവൎക്ക് അഭിരുചിയില്ലാതാകാനും ഇടയാക്കിയിരുന്നു.

അനന്തരം, ഇടക്കാലത്ത് —നാട്ടെഴുത്താശാന്മാരുടെ പ്രാബല്യകാലത്തു—വിദ്യാഭ്യാസവിഷയത്തിലുണ്ടായ ഒരുപരിവൎത്തനം മുൻപറയപ്പെട്ടപ്രാചീനരീതിയുടെ ഒരു ദുഷിച്ചരൂപവും ചില നിസ്സാരദോഷങ്ങൾമാത്രം സംയുക്തമായിരുന്ന ആ രീതിയേക്കാൾ തുലോം പരിതാപകരവും ആയിരുന്നു. അക്ഷരങ്ങളും അക്കങ്ങളുംമററും ഓൎമ്മശക്തികൊണ്ടുമാത്രം പ്രയോഗിക്കത്തക്കരീതിയിലായിരുന്നു അവരുടെ അഭ്യസനം. അക്ഷരാഭ്യാസം കഴിഞ്ഞു ചില ചെറിയപദങ്ങൾ വായിപ്പാനുള്ള പ്രാപ്തി 'ശിഷ്യ'ക്കുണ്ടായാൽ 'യസ്യജ്ഞാനദയാസിന്ധോ' എന്ന് അമരത്തിലോ, 'ശ്രീപതിംപ്രണിപത്യാഹം' എന്ന് കാവ്യത്തിലോമററോ കൈവയ്ക്കുകയായിരുന്നു, ഭാഷയെസ്സംബന്ധിച്ചിടത്തോളം, അവരുടെ പതിവ്. ബാലന്മാരാകയാൽ ഇവയുടെ ഉദ്ദേശ്യമെന്തെന്നോ അൎത്ഥമെന്തെന്നോ ഗ്രഹിക്കാൻ അനുഗ്രഹിക്കുന്നില്ല. വല്ലവരും ബുദ്ധിമുട്ടിക്കുന്നപക്ഷം 'അച്ഛസ്ഫടികാക്ഷമാല' എന്നതിനു 'അച്ഛൻെറസ്ഫടികാക്ഷമാല' എന്നും 'രമാ, മംഗലദേവതാ' എന്നതിന് 'രാമൻെറ മംഗലദേവത' എന്നുംമററും ചില അബദ്ധവ്യാഖ്യാനങ്ങൾ പുറപ്പെടുവിക്കുന്നതിനല്ലാതെ പഠിപ്പിക്കുന്നവയുടെ താല്പൎയ്യം—അൎത്ഥം—പറഞ്ഞുകൊടുക്കുന്നതിന് ഈ ആശാന്മാർ ശ്രമിച്ചിരുന്നില്ല. അൎത്ഥഗ്രഹണമില്ലാത്തതിനാൽ അബദ്ധമായും ബുദ്ധിമുട്ടിയും ആണു കുട്ടികൾ ഇവയെ കാണാപ്പാഠമാക്കുന്നത്. വിദ്യാൎത്ഥികൾ 'എഴുത്തുകളരി'യെ വെടിയുന്നതോടുകൂടി ശിക്ഷയെ ഭയപ്പെട്ടുമാത്രം ഹൃദയത്തിൽ പാക്കുന്ന ഈവക വിദ്യകളും വെളിയിൽ ചാടിപ്പോകുന്നു. കണക്ക്, ജ്യോതിഷം ഇത്യാദി ഇതരവിഷയങ്ങളുടെ പ്രാരംഭഘട്ടത്തിലെ ബോധനാരീതിയിലും മേൽപറയപ്പെട്ട മിക്കദോഷങ്ങളും അടങ്ങിയിരുന്നു. ഇവയെല്ലാം പ്രാചീനരീതിയിലുള്ള ദോഷങ്ങളായി ഗണിച്ചുകൂടാ.

വിദ്യാൎത്ഥികളെ പ്രാരംഭഘട്ടത്തിൽ ഓരോന്നും ഗ്രഹിപ്പിക്കുന്നതിനു ആധുനികരീതിതന്നെയാണ് പ്രാചീനരീതിയെക്കാൾ ഫലപ്രദമായിട്ടുള്ളതു്. എപ്പോഴും കളികളിൽ ഉൽസുകന്മാരായ ബാലന്മാരെ മുഷിപ്പിക്കാതെ സരസമായും, എളുപ്പം ഗ്രഹിക്കത്തക്കവണ്ണം ലളിതമായരീതിയിലും, കളികളോടുകലൎത്തിയും, വിവിധങ്ങളായ വിഷയങ്ങളെ മാറിമാറി സ്വീകരിച്ചും വിദ്യഅഭ്യസിപ്പിച്ചുതുടങ്ങണമെന്നാണ് മനഃശാസ്ത്രപണ്ഡിതന്മാരുടെ മതം. ഈമതം അനുസരിച്ചുതന്നെയാണ് ബാലന്മാരുടെ വിദ്യാഭ്യാസനവിഷയത്തിനു വിജയികളായിത്തീരണമെന്ന ഉദ്ദേശത്തോടുകൂടി ഇപ്പോൾ ഏൎപ്പെടുത്തപ്പെട്ടിട്ടുള്ള ചട്ടവും. ഈ ചട്ടപ്രകാരമുള്ള രീതികൾ വിദ്യാൎത്ഥികളുടെ എല്ലാത്തരത്തിലുമുള്ള മനഃശക്തികളേയും പോഷിപ്പിക്കത്തക്കവയാണ്. വിശേഷിച്ചു് അധികശ്രമംകൂടാതെയും രസകരമായവിധത്തിലും കാൎയ്യങ്ങൾ സുഗ്രഹമാകുന്നതിനാൽ അവൎക്ക് പഠിത്തത്തിലുള്ള അഭിരുചി വൎദ്ധിക്കുകയുംചെയ്യും. പണ്ടത്തെപ്പോലെ സാമദാനാദ്യുപായങ്ങൾ പ്രയോഗിക്കാതെ പള്ളിക്കൂടത്തിൽപോകുന്നതിനു് കുട്ടികൾ ജാഗരൂകന്മാരായി കാണപ്പെടുന്നതുതന്നെ പ്രസ്തുതരീതിയുടെ പത്തിലൊരംശമെങ്കിലും പ്രയോഗത്തിൽ വന്നിട്ടാണെന്നു വിശ്വസിക്കാം.

മാന്യവായനക്കാരേ! മേൽപ്രസ്താവിച്ചതിൽ മിക്കസംഗതികളും ഓരോ പ്രത്യേകലേഖനങ്ങൾക്കു വകയുള്ളവയാണ്. എങ്കിലും, സംകുചിതമായ ഈവിചിന്തനംകൊണ്ടു് സാന്മാൎഗ്ഗികവും ആത്മീയവും ആയ വളൎച്ചയെ സംബന്ധിച്ചിടത്തോളം പ്രാചീനവിദ്യാഭ്യാസം ഗുണപൂൎണ്ണമാണെന്നും ഇപ്പോൾ സൎവ്വജനങ്ങളുടേയും ശ്രദ്ധയെ നിശ്ശേഷം ആകൎഷിച്ചുകൊണ്ടിരിക്കുന്ന ലൗകികകാൎയ്യങ്ങളിൽ സ്തുത്യൎഹമാകുംവണ്ണം വിജയംനേടുവാൻ മനുഷ്യരെ പൎയ്യാപ്തരാക്കിത്തീൎക്കുന്നതിനു, 'ഏട്ടിൽ' കാണുന്നതുപോലെ 'പയററിലും' പ്രകടിപ്പിച്ചാൽ നവീനവിദ്യാഭ്യാസരീതി ഉപകരിക്കുന്നതാണെന്നും സ്പഷ്ടമായിരിക്കുമല്ലോ.

---

# ചന്ദ്രോത്സവം.

---

## നാലാംസർഗ്ഗം.

### തുടച്ച

൧൩൯

ത്രിജഗതിപുകഴ് പൊങ്ങുമ്മാനിനീനേത്രലക്ഷ്മീ
നവകുവലയമാലാമ്മാറിലാമ്മാറണിഞ്ഞ്
സരസമൊരുസമൂഹന്തന്നെ പി! കാൺമിക്കോറും
പുനരിതുതിരുവില്വാവാസിനോഭൂസുരേന്ദ്രാഃ

൧൪൦

ഹരനയനഹുതാശപ്ലുഷ്ടമന്മന്ഥരാജ്യം
പുനരപിതനഭാജാമാത്മനാദർശയന്തഃ
ചിലരിഹകൊടിമുന്നിട്ടാസ്തേതന്നെവീണാ
മുഖരിതദിശമൈമരാണിക്കളംഗ്രാമമേഷാം.

൧൪൧

ഉടവിലണിയുമോരോഭൂഷണാനാംപ്രഭാഭി-
ന്നളിനവിശിഖദാഹ്രാതനന്ദ്യോതയന്തഃ
ചിലരിതതറയോരാങ്ങനമേഷാംഹിമൂഴി-
ക്കുളമിനിയനിവാസന്തന്നെഭിമ്മണ്ഡിതാനാം.

൧൪൨

മണമിളകിനമഞ്ഞച്ചേലയുംകുങ്കുമപ്പൂ-
പ്പുടവയുമുഖലിശ്ചേർത്തൊന്നിനോടൊന്നസംഖ്യം
ഇതപരതിജനൈരംപന്നിയൂർഗ്രാമമേഷാം
നിലയനമിവരുംതൃണത്തമാനാംജനാനാം.

൧൪൩

ഉരപെരുകിനഭൂഷാതതാസാംപ്രഭോലൈ
കിളവെയിലഭിരാമന്ദർശനത്തിന്നിവീഥി
മതിരമണസമാനൈർബ്ബാലഭൂലോകപാലൈഃ
ശശധരമണിമാലാംപശ്യപുണ്യാംമനോജ്ഞേ

൧൪൪

തെളിവിനോടൊരുവിളക്കംകാൺവലതോരലത്തേ-
മൊഴികളിതുമനോജ്ഞൈന്നപിതാജ്ഞീവനാശൈഃ

കേപരകിന്നപരമിന്ദോരുത്സവന്തപ്രിയ്ക്കാ
പാവശമുപകാരന്തപോന്നിതല്ലോവരന്നു.

൧൬

കനകമണിമയൂഖൈർഭൂഷണാനാമമാരോ
പരിമളലഹരീഭിർല്ലോകമാപ്ലോളയന്തഃ
ചിലതിതരമേറീമന്ദമിന്ദളരളിന്ദേ
പനിമതിമുഖി! കോഴിക്കോട്ടമിഷാന്നിവാസം.

൧൭

സുമുഖി! സുരഭയന്തീസൈപരമാശാമുഖംഭാം
മധുരകവിതയാലോകമാഘ്രാവാന്തഃ
നിരുപമരുചിഭാജാന്ദേവിനിർമ്മത്സരാണാ
നിലയമിന്നിരപ്പള്ളിക്കുന്നുതോഷാമമീഷാം.

൧൮

തുളുവരിതുളുലിംഗാവന്നതന്യേശകാന്യേ
മഗധജനമിതെല്ലാമ്മോളകണ്ണാടരാഹ്യാഃ
ഗണമിതുപധികാനാമുണ്ഡിനീനാംഗണമ്മേ-
റാതുവഌമരഹാരഃ (?) പൃഷ്ടതഃകോസലാനാം.

൧൯

ഇതിസുമധുരമസ്യാംമേദിനീവെണ്ണിലാവോ
ടരുവയർപെരുമാളോടൊരണഞ്ഞുവാര്യാം
കളമൊഴി! നിജയാത്രാംകക്കടാന്നാംവചോഭി
സ്സുവിനയമറിയിച്ചുംകൊണ്ടുയാതാത്രിയാമാ.

൨൦

തദനുനിജനിഷേവാകാലമാലോകയന്തോ
മധുമധുരവചോഭിർമ്മാനിനീഭിസ്സമേതാഃ
ഇരവറുതിജനാനാംബോധയന്തോരസാന്ധാ
മധുരമധുരമസ്ഥൈഷ്യുഗ്ഗീതാഗായകാസ്താം.

൨൧

ജയജയജഗദാനന്ദാംബുധേജഹ്നുകന്യാ
ജലവിമലയശസ്തോമാർച്ചിതാശേഷലോകേ!
കുസുമവിശിഖചൂഡാലംക്രിയേമംഗലാംഗീ
നയനകുളുർനിലാവേ! മേദിനീവെണ്ണിലാവേ.

൨൨

ശതമഖഹരിദേഷാഹന്തജാതാസുരാഗാ
സമുപസരതിനാഥേതനാഥിനീയെന്നപോലേ.

നയനപുടമിദാനീന്നിത്തുറന്നീടുപൊൽത്താ-
മരനറുമലർപോലെമേദിനീവെണ്ണിലാവെ.

൱൨

സുമുഖി!കുളുർനിലാവുമ്മന്ദമിന്ദുത്സവങ്ക
ണ്ടുഡുഗണപരിവാരാഞ്ജീവനാഥേനസാകം
ത്വമിവപുതിയസൌഖ്യമെല്ലെമെല്ലെന്നടങ്ങീ
ചരമശിഖരിശൃംഗേമേദിനീവെണ്ണിലാവേ.

൱൩

ഇതികമലിനിമുഗ്ദ്ധാസാദരംഗീതമാക
ണ്ണയതിമധുകരാണാംമന്ദ്രമഞ്ജുദ്ധ്വനീനാം
നളിനമുഖമിളക്കിക്കിഞ്ചിദുന്മേഷരമ്യം
ത്വമിവചരണഭാജാമ്മേദിനീവെണ്ണിലാവെ.

൱൪

വസുമതികലശൈരപ്പോരിളക്കൊങ്കതന്മേ
ലുടനിളവെയിലെന്നുംകുങ്കുമംകൊണ്ടണിഞ്ഞു്
അമൃതകരസപത്ന്യാന്തൽകൃതാന്ദ്രഷ്ടുകാമാ
സമുപസരതിനാഥേമേദിനീവെണ്ണിലാവെ.

൱൫

ഇതിമധുരവചോഭിവ്വന്ദിഭിസ്തൂയമാനാ
സവിനയമെഴുനീററമ്മേദിനീവെണ്ണിലാവെ
കതിപയപരിവാരാപോയ്യുളിച്ചിന്ദുബിംബം
തൊഴുതണിഗൃഹമാഗാത്തുണ്ണമണ്ണോരുഹാക്ഷി.

൱൬

തെളിവിനൊടപയാതന്നാലഹോരാത്രമേവ
മ്മതിമുഖി!പുനരഞ്ചാം വാസരേസംപ്രവൃത്തെ
വരയുവതിവിഭൂഷാരത്നഭാസംപ്രഭാതൈ
രിവകിമപിചുവന്നുബിംബമംഭോജബന്ധോഃ

൱൭

അപരജലധിമീതഹന്തചെന്തീക്കണക്കേ
ദിവസകരകരാളീപാടലാഭ്രന്മനോജ്ഞെ
കടൽനടുവിൽവിളങ്ങുംവിദ്രുമശ്രീമയൂഖാ
വലിവിയതിവിചഞ്ചല്ലൊങ്ങിനില്ക്കുന്നപോലെ.

൱൮

അഹിമകിരണബിംബംപാടലേനാത്മഭാസാ
പരിഗതമപരാദ്രേരുത്തമാംഗെവിളങ്ങി

തെളിവെഴുമിലവേറിട്ടൻപെഴും ചെമ്പരത്ത-
പ്പൂത്തുമതുമലർവിങ്ങിത്തിങ്ങിനിൽക്കുന്നപോലെ.

൯൯

പുതിയകനകവർണ്ണംപൂർണ്ണശോഭാപ്രവാഹം
തെളിവിനൊടപരാദ്രൌ ചെറുതാഴുന്നനേരം
വരുണപുരപുരന്ധ്രീമാളികാതാഴികപ്പോൻ
കുടമിവരവിബിംബംജാതമല്പം ക്ഷണാല്പം.

൧൱

ചരമശിഖരിപീഠേ പാടലന്നാളികേരം
ദ്ദ്യുമണിവലയരൂപംവെച്ചുവിച്ഛിന്നധാരം
ജഗതികരുതിതർപ്പിച്ചീടിനാൻചൂടൊഴിപ്പാ-
നഖിലഭുവനഭാജാമന്തിയാംമന്ത്രവാദി.

൧൱൧

തദനുതപനബിംബം പാതിമുങ്ങുന്നനേരം
പരമപരസമുദ്രേ വിദ്രുമാഭംവിളങ്ങീ
കനകകലശമിന്ദോരുത്സവോത്സേകരിപ്പാ-
നുപഹൃതമിവലക്ഷ്മ്യാമേദിനീചന്ദ്രികായാഃ

൧൱൨

അരുണജലദമാലാവാസസാലംകൃതാംഗീ
തിമിരചികുരരാജത്താരപുഷ്പാഭിരാമാ
നളിനമുകുളമെന്നുംപോരില്ലകൊങ്കയുങ്കൊ
ണ്ടലമകുരുതസന്ധ്യാശീതഭാനോഃസപര്യാം.

൧൱൩

വിരവിനൊടപയാതേവാസരാധീശധാമേപോ
ന്നജനിതിമിരമാലാദിക്ഷുസർവ്വാസുസാന്ദ്രാ
ദിനകരകിരണാനാമൂഷ്മണാവിശ്വചക്രം
കമലമുഖികരിഞ്ഞിട്ടാശ്ശുകാണായപോലെ.

൧൱൪

തിമിരമദഗജശ്രീമസ്തകാബദ്ധവിന്ദു
പ്രതിമമുഡുസമൂഹംവ്യോമരംഗേവിളങ്ങീ
ശശിമുഖകുതുകിന്യാമെയ്യിൽമേവുന്നനാനാ
ഭരണമണികൾപോലേയാമിനീനായികായാഃ

൧൱൫

തദനുശതമഖാശാകാശപുഷ്പാവതാതാ
നമഭവദമൃതാംശോഃശ്രീമയൂഖപ്രഭാഭിഃ

അമമമധുരവാചാമൃതസവംകണ്ടുതഞ്ചെ
ന്നുറുവലൊളിവിതാനൈന്നിമ്മലൈരെന്നപോലെ.

എന്നു

തെളിവുടയകിഴക്കേദ്ദിക്കിലദ്രികൂട്ടപത്തായ്
വിരവിലമൃതഭാനോരാവിരാസൻകരാഗ്രാഃ
വിധുമഹവിധിഷാണ്മാന്മുല്ലെട്ടംപുഷ്പകേതോ
രുരുപെരുകിനവെള്ളിപ്പൂങ്കൊടിക്കൂറപോലെ.

---

## “മൌസലപവ്വം.”

---

### ഒരു നിരൂപണം.

മലയാളപണ്ഡിതർ അയ്മനാട്ടു സി. പി. ഗോപാലപിള്ള.

ഒരു പ്രാചീനകൃതിയെക്കുറിച്ചു" നിരൂപണംചെയ്യാനൊരുങ്ങുന്നവൻ കവിയെയും കവിതയെയുംസ്പർശിച്ചിട്ടുവിഷയപ്രവേശംചെയ്യേണമെന്നുള്ള അധുനികസിദ്ധാന്തമനുസരിച്ചു് ഞാനും അതിനാണാദ്യം ഒരുങ്ങുന്നതു്. നമുക്കൊന്നാമതായി കവിയുടെ മാഹാത്മ്യത്തെക്കുറിച്ചുതന്നെ പരിചിന്തനം ചെയ്യാം. സാമാന്യജനങ്ങളെ ആദ്യമായി സാഹിത്യരസം അനുഭവിപ്പിച്ച കേരളകവി തുഞ്ചത്തു രാമാനുജനെഴുത്തച്ഛനായിരുന്നു. അദ്ദേഹത്തിൻെറ കാലംവരെ, ജീവൽഭാഷയായിരുന്ന കൈരളി ഒരു സാഹിത്യഭാഷ കൂടിയായിരുന്നെന്നു അറിഞ്ഞിരുന്നവർ അധികമുണ്ടായിരുന്നില്ല. സാഹിത്യത്തിൻെറ ശരിയായ വ്യവസ്ഥിതരൂപത്തെക്കുറിച്ചറിവുണ്ടായിരുന്നവരും അപൂവ്വമായിട്ടേ ഉണ്ടായിരുന്നുള്ളു. പഴയ മലയാളകാലത്തിൻെറ ആദ്യന്തങ്ങളിലുണ്ടായ രാമചരിതകണ്ണശ്ശരാമായണങ്ങളെക്കുറിച്ചോ അനന്തരകാലത്തിലുണ്ടായ ചെറുശ്ശേരിയെക്കുറിച്ചോ ഭാഷാകവിതയെന്നപേരിൽ സംസ്കൃതപദപ്രചുരിതമായി പുറപ്പെട്ട ചമ്പൂഗ്രന്ഥങ്ങളെക്കുറിച്ചോ അറിവുണ്ടായിരുന്നവരുമധികമുണ്ടായിരുന്നോയെന്നു് സംശയമാണു". എഴുത്തച്ഛൻെറ കാലംവരെ ഭാഷ വ്യവസ്ഥിതമായ ഒരു പന്ഥാവിൽക്കൂടിയല്ല ചരിച്ചിരുന്നതു്. തമിഴിൻെറ പിടിയിൽനിന്നും വിട്ടും എന്നാൽ സംസ്കൃതത്തോടു പൂർണ്ണമായി യോജിക്കാതെയും ഒരു അവ്യവസ്ഥിത വൈതരണിയിൽക്കിടന്നുകുഴങ്ങിയിരുന്ന ഭാഷ ഒരു നിശ്ചിതപന്ഥാവിനെയവലംബിക്കാതിരുന്നതിൽ അത്ഭുതപ്പെട്ടുവാനുമില്ലല്ലോ. കേരളനാട്ടുകാർക്കു തമിഴുദേശങ്ങളോടുണ്ടായിരുന്ന അകല്ച—അഥവാ—സമ്പക്കുറവ് ഭാ

ഷയെ തമിഴിന്റെ പിടിയിൽനിന്നും വിടുവിച്ചു. ആര്യബ്രാഹ്മണരെന്നഭിധാനത്താൽ അറിയപ്പെടുന്ന നമ്പൂരിമാരുടെയാഗമനം ഭാഷയെ സംസ്കൃതവുമായി പരിചയപ്പെടുത്തി. സമ്പന്നന്മാർ സമീപപ്രദേശങ്ങളിലെ ദരിദ്രന്മാരുടെ സഹായം തങ്ങളുടെ ജീവിതനിർവ്വഹണത്തിനത്യന്താപേക്ഷിതമാകയാൽ അവർ ആ ദരിദ്രന്മാരെ സമ്പത്തിനനുരൂപമായവിധത്തിൽ സ്വാർത്ഥമുദ്ദേശിച്ചോ അനുകമ്പകൊണ്ടോ അല്ലെങ്കിൽ വിഭവപ്രാഭവം കാട്ടുവാനോ സഹായിച്ചുവരുന്നതു സാധാരണമാണ്. അതുപോലെ വിഭവപ്രാഭവത്താൽ പ്രപോഷിതയായ ഗൈർവ്വാണിതന്റെ സമ്പത്തിനധീനയായ കൈരളിയെ സഹായിക്കാനൊരുമ്പെട്ടു. ആ സമാഗമം അത്യധികമായ ആതിഥ്യശീലത്തെ വെളിപ്പെടുത്തിയെന്നും വന്നേക്കാം; ഗൈർവ്വാണി സമ്പന്നയായിരുന്നു- അവൾ ആര്യന്മാരുടെ ആദിമാവസ്ഥയിൽ വേദശാസ്ത്രവിഹാരങ്ങളാൽ യൌവനയുക്തയായി അനന്തരകാലങ്ങളിലെ കാവ്യനാടകാലങ്കാരങ്ങളാൽ മദ്ധ്യപ്രായമതിക്രമിച്ചു പരോപകാരത്താൽ നിർവ്വാണപദംപ്രാപിപ്പാൻ പ്രതീക്ഷിച്ചിരുന്നു. തന്മൂലമവൾ ഉത്തരഇൻഡ്യയിലെ പല ജീവൽഭാഷകളുടേയും മാതൃസ്ഥാനംവഹിച്ചു കൃതകൃത്യയായി. കൃതകൃത്യത ജീവിതഭാരത്തെ ലഘൂകരിച്ചു അനന്തരകരണീയമാരായുവാൻ പ്രേരിപ്പിക്കുന്നു. വാർദ്ധക്യത്തിലെ കൃതാർത്ഥത പാരത്രികസൌഖ്യലബ്ധിക്കുള്ള മാർഗ്ഗങ്ങളിലേക്കു മനസ്സുതിരിക്കുന്നു. ദേശസഞ്ചാരവും തീർത്ഥാടനവും മോക്ഷലാഭത്തിനു നിദാനമാണെന്നു ഹിന്ദുപുരാണങ്ങൾ ഉൽഘോഷിക്കുന്നുണ്ട്. ഹിന്ദുമതരഹസ്യങ്ങളെ സചേതസ്സാക്കിത്തീർത്ത ഗൈർവ്വാണി വാർദ്ധക്യാതിക്രമണത്താൽ ജീവിതാശ നശിച്ചും പുത്രപൌത്രാഭ്യുദയത്തിങ്കൽ സന്തുഷ്ടയായും ജീവിതോദ്ദേശനിർവ്വഹണത്താൽ കൃതാർത്ഥയായും തീർന്നു. വാർദ്ധക്യം സ്വാധികാരസ്ഥാപനത്തിനു വിഘാതവുമാണല്ലോ. പ്രവർത്തനത്തിനുള്ള അശക്തത ആശ്രിതജനങ്ങളെ അകററുകയും ചെയ്യുന്നു. മിക്കവാറുമേകാന്തജീവിതമവലംബിക്കേണ്ടതായും വരും. പഴയനിലയും വിലയും പാടേ മങ്ങൽഭവിച്ചേക്കാവുന്നതുമാണ്. വാർദ്ധക്യജീവിതം ജെയിൽ വാസത്തിനു തുല്യമാകയാൽ യൌവനകാലത്തെക്കുറിച്ചുള്ള സ്മരണയാലുദ്ദീപിതമാകുന്ന മനോവ്യാപാരം മരണഭയമായി വരിക്കുവാൻ പ്രേരിപ്പിച്ചെന്നുവന്നേക്കാം. ആത്മഹത്യ മരണപ്രാപ്തിക്കു കാരണമാകയാൽ മോക്ഷേച്ഛുക്കൾ ദേശസഞ്ചാരംതന്നെ ശരണമായിക്കരുതുന്നു. പുണ്യസ്ഥലങ്ങളെ സന്ദർശിക്കേണമെന്നുള്ളതായിരിക്കുമവരുടെ ആദർശം. ഇതുപോലെ പലഭാഷകളുടേയും ഉത്ഭവത്തിനു കാരണമായിത്തീർന്ന ഗൈർവ്വാണി വാർദ്ധക്യാതിക്രമണത്തിലുള്ള പ്രാബല്യക്കുറവിനാൽ മോക്ഷലബ്ധിക്കായെന്നു തോന്നുമാറു ദേശസഞ്ചാരത്തിനൊരുമ്പെട്ടു. ഉത്തരഇൻഡ്യയിലെ പ്രാബല്യക്കോട്ടയിൽനിന്നും അവൾ സേതുസ്നാനത്തിനെന്നപോലെ ദക്ഷിണാപഥത്തിലേയ്ക്കാണു പുറപ്പെട്ടതു്. ഈയവസരത്തിൽ കർമ്മഭൂമിയെന്നും ഭാർഗ്ഗ

വരക്ഷത്രമെന്നും മററും വിരുതുസമ്പാദിച്ചിരുന്ന കേരളരാജ്യമവളുടെ ശ്രദ്ധയെ ആകൎഷിച്ചു. ഭക്തിയുള്ള പുത്രന്മാർ മാതാവിനെ അനുഗമിച്ചു സഹകരിക്കുന്നതു സാധാരണമാണ്. വൃദ്ധയായ ആ ഗൈൎവാണി മാതാവിനെ മാൎഗ്ഗക്ലേശങ്ങളിൽനിന്നും കരകയററുവാൻ അനുഗമിച്ചപുത്രന്മാരിൽ ഒരുവകക്കാരായിരുന്നു നമ്പൂരിമാർ. അവരെയാണ് മലയാളരാജ്യം ആകൎഷിച്ചതു്.

നമ്പൂരിമാരുടെ ആഗമനകാലത്തു മലയാളരാജ്യങ്ങൾ തമിഴ് ദേശങ്ങളുമായുള്ള സമ്പൎക്കത്തിൽനിന്നും മോചിച്ചിരുന്നു. തന്മൂലം മലയാളഭാഷ തമിഴുമായി വേർപെട്ടു. സ്വകുടുംബത്തിലെ ചിലവിന്മേൽവിദേശത്തു വസിക്കുന്ന ഒരു ശിശുവിൻെറ അവസ്ഥയാണു ആ കാലത്തുഭാഷയ്ക്കുണ്ടായിരുന്നതു. അന്യനാട്ടിൽ താമസിക്കുന്ന ബാലൻെറ കുശലാന്വേഷണത്തിനായി കുടുംബത്തിൽനിന്നും രക്ഷിതാക്കൾ കൂടെക്കൂടെ വന്നു വേണ്ട കാൎയ്യങ്ങൾ അന്വേഷിച്ചുപോകുന്നതുപോലെയുള്ള അവസ്ഥയായിരുന്നു തമിഴുമലയാളനാട്ടുകളുടെ സമ്പൎക്കത്താൽ ഭാഷയ്ക്കുമുണ്ടായിരുന്നതു്. മറുനാട്ടിൽതാമസിക്കുന്ന സ്വകാൎയ്യനിൎവ്വഹണത്തിനു അപ്രാപ്തനായകുട്ടി വേണ്ടപ്പെട്ടവരുടെ സഹായസഹകരണങ്ങൾ പെട്ടെന്നസ്തമിക്കുമ്പോൾ അത്യധികമായക്ലേശങ്ങൾ അനുഭവിക്കേണ്ടിവരുന്നു. ഈ ക്ലേശാനുഭവം ഒരുപക്ഷേ നിൎവ്വാണത്തിനും കാരണമായേക്കാം. അഥവാ മഹാന്മാരുടെ മഹാമനസ്കതയ്ക്കു പാത്രീഭവിച്ചുൽഗതിയെ പ്രാപിച്ചുവെന്നും വന്നേക്കാവുന്നതാണ്. അത്യധികമായ ആപത്തിൽപെട്ടു വലയുന്നവൎക്കു ആനുഷംഗികമായിട്ടെങ്കിലും ഒരു സഹായിയുണ്ടാകുന്നതായിട്ടാണ് സാധാരണകണ്ടുവരുന്നതു്. ഇതുപോലെ ദ്രാവിഡഗോത്രത്തിൽ ജനിച്ചു കേരളനാട്ടിൽ വളരുവാൻതുടങ്ങിയ ഭാഷയ്ക്കു ആദ്യകാലങ്ങളിൽ മാതൃസംരക്ഷണയിൽ വളരുവാൻ കഴിഞ്ഞു. എന്നാൽ അവിചാരിതമായുണ്ടായ വിയോഗം—അഥവാ രാജ്യസ്ഥിതികൾക്കുണ്ടായ പരിവൎത്തനം ഭാഷയെ ദാരിദ്ര്യസാഗരത്തിൻ മുക്കി അശരണയാക്കിത്തീൎത്തു. മാതാവിങ്കൽനിന്നു കെട്ടുമിന്നുപോലും കിട്ടാതിരുന്ന അവൾ ക്ഷുൽപിപാസാദികളാൽ പീഡിതയായി രോദനംചെയ്തുകൊണ്ടിരുന്നു. ഈ അവസരത്തിലായിരുന്നു ദേശാടനത്തിനു പുറപ്പെട്ട ഗൈൎവ്വാണി കേരളരാജ്യം സന്ദർശിച്ചതു്. കൈരളിയുടെ രോദനം അവളെ വല്ലാതെ വേദനിപ്പിച്ചു. കുട്ടികളോടു സഹതപിക്കാത്തവരായി ആരുംതന്നെയുണ്ടായിരിക്കയില്ലല്ലോ. തന്മൂലം അശരണയായ ഈ കുട്ടിയെ സഹായിക്കുവാനും അവൾ തീൎച്ചയാക്കി. മലയാളരാജ്യം വൃദ്ധയായ ആ മാതാവിൻെറ താമസത്തിനനുയോജ്യമായിരുന്നതിനാൽ തള്ളയില്ലാത്ത ആകുട്ടിയെ തള്ളയാകുന്നതുവരെ തൻെറ അധീനതയിൽ വളൎത്തുവാനും അവൾ നിശ്ചയിച്ചു. ഇപ്രകാരമാണു സംസ്കൃതം ഭാഷാസംരക്ഷണകൃത്യം കയ്യേററതു്.

എന്നാൽ അക്കാലത്തു് സംസ്കൃതത്തിനും മലയാളത്തിനും തമ്മിൽ വലിയ അന്തരമുണ്ടായിരുന്നു. വിഭിന്നാചാരങ്ങളോടുകൂടിയ രണ്ടുമതക്കാരുടെ ഐക്യം വളരെക്കാലംകൊണ്ടുമാത്രമേ ഏകീകൃതമായിത്തീരുകയുള്ളല്ലോ. ഈ കാരണത്താൽ ഭാഷയെ പെട്ടെന്നു പോഷിപ്പിക്കുവാൻ സംസ്കൃതത്തിനു സാധിച്ചില്ല. ചിലവുചെയ്യുവാൻ വശമില്ലാത്തവനെ ഭണ്ഡാരമേല്പിച്ചാൽ അവൻ അമ്പരന്നു നിന്നുപോകും. വ്യയംചെയ്യേണ്ട മാൎഗ്ഗങ്ങളുടെ അജ്ഞതയാൽ തൽക്കാലം ഭണ്ഡാരം യഥാസ്ഥിതിയിൽ ഇരിക്കയേയുള്ളൂ. വളരെക്കാലത്തെ സൂക്ഷ്മാലോചനയുടെ ഫലമായിട്ടാണു് ന്യായമായ വ്യയമാൎഗ്ഗങ്ങൾ അവന്റെ ദൃഷ്ടിയിൽ പെടുന്നതു്. നിധികിട്ടുന്ന യാചകൻ ഇതികൎത്തവ്യതാമൂഢനായിത്തീരുന്നു. കുറേക്കാലം ദീൎഘാലോചനയിൽപെട്ട അവൻ ആ നിധി പുറത്തിറക്കാതെ ഒരുസ്ഥലത്തു നിക്ഷേപിച്ചേക്കാം. പിന്നീടു പലമാൎഗ്ഗങ്ങളിലൂടെയുള്ള ആലോചനകളും കഴിച്ചു അവൻ ആ നിധിയെ അല്പാല്പമായി പുറത്തേക്കു കൊണ്ടുവന്നു കാലക്രമത്തിൽ ധനികനായിത്തീരുവാൻ വിചാരിക്കുന്നു. ആദ്യമേതന്നെ അതു പ്രകടിപ്പിച്ചു പ്രാഭവംകാട്ടുവാനൊരുമ്പെടുന്നതു് നാശകാരണമാണെന്നുള്ള ബോധം അവനുണ്ടാകുന്നതാണു്. ഇതുപോലെ സംസ്കൃതം ഭാഷയ്ക്കുകിട്ടിയ ഒരു നിധിയായിരുന്നു. ദരിദ്രന്മാരുടെ ഉൽക്കർഷഹേതുക്കൾ ലോകരുടെ സൂക്ഷ്മാവലോകനങ്ങൾക്കു് വിഷയീഭവിക്കുന്നതിനാൽ ജലഹീനകൂപത്തിലെ മണ്ഡൂകങ്ങളെപ്പോലെ ദാരിദ്ര്യകൂപത്തിൽകിടന്നു മുറവിളികൂട്ടിക്കൊണ്ടിരുന്ന കൈരളിക്കു ലബ്ധമായ നിധിയുടെ വിനിയോഗം സുഗ്രാഹ്യമല്ലാത്ത പന്ഥാവിൽ സ്ഥിതിചെയ്തിരുന്നതിനാൽ സംസ്കൃതത്തിന്റെ സഹായസഹകരണങ്ങൾ ഭാഷയ്ക്കു തൽക്കാലം പ്രയോജനമില്ലാതെ വന്നുകൂടി. വേദശാസ്ത്രകാവ്യനാടകാലങ്കാരങ്ങളുടെ അഥവാ—ശാസ്ത്രസാഹിത്യാദികളുടെ അഭ്യസനത്താൽ പരിഷ്കൃതാശയന്മാരായിരുന്ന നമ്പൂരിമാൎക്കു തമിഴിന്റെ ഒരു വികൃതാംശമായ മലയാളം സംസാരിച്ചുവന്ന നാട്ടുകാരുടെ അജ്ഞതയിൽ പുച്ഛവും അവരെ തങ്ങളോടു അടുപ്പിക്കുന്നതിൽ ആകാംക്ഷയുമുണ്ടായി. അവൎക്കു നായർസമുദായവുമായുള്ള ദാമ്പത്യബന്ധമാണു് ഇതിനു കാരണമായിത്തീൎന്നതു്. അല്ലെങ്കിൽ അവരുടെ കുടുംബകാൎയ്യാന്വേഷണം നായന്മാരിൽ സമൎപ്പിതമായതിനാലാണെന്നും വരാവുന്നതാണു്. ഇക്കാരണങ്ങളാൽ ആ കാലംമുതൽക്കു മലയാളം സംസ്കൃതവുമായി ഒന്നു കുഴഞ്ഞുതുടങ്ങി. ഈ കുഴച്ചിലിന്റെ കാലത്തായിരിക്കാം ചമ്പൂഗ്രന്ഥങ്ങളുടെയുത്ഭവം. നമ്പൂരിമാൎക്കു മാതൃഭാഷയായ സംസ്കൃതം സ്വാധീനമാണു്. സമ്പൎക്കത്താൽമലയാളം അസ്വാധീനമായെങ്കിലും അല്പം വശപ്പെട്ടുത്തിയിട്ടുണ്ടു്. അവൎക്കുജീവിതക്ലേശവും കുറവാണു്. വിദ്യാഭ്യാസവും വേണ്ടുവോളമുണ്ടു്. ഇങ്ങനെയുള്ളവർ സാഹിത്യപന്ഥാവിൽ പ്രവേശിക്കുന്നതു് സാധാരണമാണു്. തന്മൂലം നമ്പൂരിമാർ തങ്ങളുടെ മനസ്സിനെ സാഹിത്യമാൎഗ്ഗത്തിൽക്കൂടെ നയിച്ചു. സം

സ്കൃതപ്രതിപത്തിമൂലം അവരുടെ കവിത സംസ്കൃതബാഹുല്യത്തിനു കേളീരംഗമായി. അതു നാട്ടുകാൎക്കു സംസ്കൃതവുമായുള്ള ഇടപാടിന്റെ പ്രാരംഭകാലമായിരുന്നു. അതിനാൽ ആ കവിതയ്ക്കു അവരുടെ ഗ്രഹണശക്തിയെ അതിക്രമിക്കുവാൻ കഴിഞ്ഞു. എന്നാൽ ഈ കാലത്തു നാട്ടുകാർ സാഹിത്യമാൎഗ്ഗത്തിൽനിന്നും പിന്തിരിഞ്ഞിരുന്നുവെന്നു വിശ്വസിപ്പാൻ നിൎവ്വാഹമില്ല. അവർ മാമൂലനുസരിച്ചു ചില കവിതകൾ നിൎമ്മിച്ചുവന്നിരുന്നു. ഇങ്ങനെ ആകാലത്തു് സാഹിത്യമാൎഗ്ഗത്തിനു രണ്ടു വിഭാഗങ്ങളുണ്ടായി. സംസ്കൃതത്തിനു നാൾക്കുനാൾ നാട്ടുകാരുടെയിടയിൽ പ്രചാരം സിദ്ധിച്ചുവന്നിരുന്നു. വിഭാഗങ്ങൾക്കു മൂലബലത്തെ ശൈഥില്യമാക്കാൻ കഴിയുന്നതു് സാധാരണമാണ്. അതു മത്സരമങ്കുരിപ്പിക്കയും ചെയ്യുന്നു. മത്സരം നാശഹേതുവാണ്. ഇങ്ങനെയുള്ള അവസരങ്ങളിൽ മത്സരമമൎച്ച വരുത്തുന്നതിലാണ് അഭ്യുദയകാംക്ഷികളുടെ ശ്രമം. അതിനായി അവർ തീവ്രയത്നം ചെയ്തു ഇരുകൂട്ടരേയും യോജിപ്പിക്കാൻ തയാറാകുന്നു. ഭാഷയ്ക്കും ഇതുപോലെ നിഷ്പക്ഷപാതിയായ ഒരു മദ്ധ്യസ്ഥന്റെ ആവശ്യമുണ്ടായി. സംസ്കൃതപക്ഷപാതികളായ നമ്പൂരിമാർ തങ്ങളുടെ പരിചയപാണ്ഡിത്യാദികൾക്കധീനരായോയെന്നു ശങ്കിക്കത്തക്കവണ്ണം ഭാഷാസാഹിത്യത്തെ ഗൈൎവാണിമാതാവിന്റെ ഉദരത്തിലേയ്ക്കു തള്ളിക്കയററി മറച്ചുകളഞ്ഞു. അവരുടെ കവിത ഭാഷയെ ഒരു സംസ്കൃതക്കുട്ടിയാക്കിത്തീൎക്കയാണ് ചെയ്തതു്. എന്നാൽ നാട്ടുകാർ ആ സാഹസത്തിനൊരുമ്പെട്ടില്ല. അവർ അംഗവിഭൂഷണത്തിനാഭരണമെന്നപോലെ മാത്രമെ ഭാഷയിൽ സംസ്കൃതത്തിനു പ്രാധാന്യം വിവക്ഷിച്ചുള്ളു. ഈ വിധം രണ്ടുമാൎഗ്ഗങ്ങളിലായി ചരിച്ചുകൊണ്ടിരുന്ന സാഹിത്യപന്ഥാക്കളെ ഏകാഗ്രതയിൽ ലയിപ്പിക്കയാണു ഭാഷാപോഷണകൃത്യമെന്ന തത്വം വെളിവായി. അതിനുഭയഭാഷകളിലും പാണ്ഡിത്യം സമ്പാദിച്ച ഒരുവന്റെ ആവശ്യമാണുണ്ടായതു്. കൃച്ഛ്രസാദ്ധ്യമായ ഈ കൃത്യം കയ്യേല്ക്കുവാൻ ആരും ധൈൎയ്യപ്പെട്ടില്ല. പക്ഷെ പലരും ശ്രമിച്ചുനോക്കി. എന്നാൽ അവരുടെ ശ്രമംഭജനം ഊരാണ്മസ്ഥാനത്തെയുറപ്പിച്ചതേയുള്ളു. സഹായിച്ചവന്റെ തേജസ്സിൽ സഹായമേററവൻ മങ്ങിപ്പോയാൽ കാലാന്തരത്തിൽ സഹായകൃത്യം വിസ്മരിച്ചുപോകുന്നതിനാൽ സഹായിച്ചവനേയും സഹായമേററവനേയും തിരിച്ചുകാണിക്കയാകുന്നു ഉത്തമകൃത്യം. ഭാഷയെ സംസ്കൃതം സഹായിച്ചു. തന്മൂലം അതിനെ സംസ്കൃതമഹസ്സിൽ മങ്ങാൻ അനുവദിക്കുന്നതു അനുചിതമാണ്. അനന്തരകാലങ്ങളിലെ ഭാഷാഭിമാനികൾക്കു ആ സഹായമെന്താണെന്നുകൂടിയറിയുവാൻ പാടില്ലാതെവരും. തലമറന്നു എണ്ണതേക്കരുതെന്ന ന്യായമനുസരിച്ചു സഹായിച്ചവനേക്കാൾ സഹായമേററവനു പ്രാധാന്യം വിവക്ഷിക്കണം. എന്നാൽ ആ സഹായത്തിന്റെ വിലയ്ക്കു കുറവും വന്നുപോകരുതു്. ഈവിധം ഭാഷയേയും സംസ്കൃതത്തേയും

അടുപ്പിക്കേണ്ട ആവശ്യം വന്നുകൂടി. അതിന പലരേയും പക്ഷപാതബുദ്ധി അനുവദിച്ചില്ല. തന്മൂലം സാഹിത്യത്തിന്റെ അഭിവൃദ്ധിയുംതടഞ്ഞിരുന്നു. ഈ ന്യൂനതയെ പരിഹരിച്ചു ആ ഉഭയഭാഷകളെ തമ്മിൽ അടുപ്പിച്ചു നവീനമായൊരു സാഹിത്യമാർഗ്ഗമെന്നുമാത്രമല്ല ഭാഷാവിഭാഗം കൂടി നിർമ്മിച്ചുവെന്നുള്ള മെച്ചമാണു എഴുത്തച്ഛനിൽ സ്ഥിതിചെയ്യുന്നതു്. ഇത്രയും പ്രസ്താവിച്ചതിൽനിന്നും ഭാഷ അദ്ദേഹത്തിനു എന്തുമാത്രം കടപ്പെട്ടിട്ടുണ്ടെന്നു വെളിവായിരിക്കുമല്ലോ. ഇപ്രകാരം ഭാഷാപോഷകന്മാരിൽ അണിക്കല്ലായിശോഭിക്കുന്ന അഥവാ കൈരളിയെ ഒരുത്തമസാഹിത്യഭാഷയാക്കിത്തീർത്ത ആ കവിപുംഗവനെക്കുറിച്ചാണു ഇനി നമുക്കു അല്പം ചിന്തിക്കുവാനുള്ളതു്.

ജീവചരിത്രനിർമ്മാണത്തിന മലയാളനാട്ടിൽ പ്രചാരംസിദ്ധിച്ചതിന്റെ രജതജ്ജൂബിലിആഘോഷം ഇനിയും എത്രാനുമാണ്ടുകൾ കഴിഞ്ഞു കൊണ്ടാടിയാൽ മതിയെന്നുള്ള വസ്തുത പരക്കെ പ്രസിദ്ധമാണു്. ആംഗ്ലേയവിദ്യാഭ്യാസത്തിന്റെ പ്രചാരാധിക്യമാണു് ഇതിന്റെ ആവശ്യം നമ്മെ മനസ്സിലാക്കിയതു്. വിദ്യാഭ്യാസത്തിന നാൾക്കുനാളുണ്ടാകുന്ന വർദ്ധനവു ഇതിന്റെ അഭാവത്തിൽ നമ്മെ ക്ലേശിപ്പിക്കുന്നു. മുൻകാലത്തു വിദ്യാഭ്യാസത്തിനുണ്ടായിരുന്ന പ്രചാരക്കുറവും അച്ചടിയന്ത്രത്തിന്റെ അഭാവവുമാണു് ഇന്നു ഈ വിഷയത്തിൽ നമ്മെ പുറകോട്ടു തള്ളിക്കളഞ്ഞതു്. തന്മൂലം പായൽകൊണ്ടുനിറഞ്ഞ തടാകത്തിന്റെ നടുക്കു വല്ലപ്പോഴും യാദൃച്ഛികമായി ഉണ്ടാകുന്ന താമരപ്പൂവുപോലെ ലോകമാകുന്ന തടാകത്തിൽ അജ്ഞജനങ്ങളാകുന്ന ചണ്ടികളുടെ നടുക്കു ആകസ്മികമായി ഉണ്ടാകുന്ന താമരപ്പൂക്കളാകുന്ന സൂരികളുടെ ചരിത്രങ്ങളെ ലേഖനംചെയ്യത്തക്ക പഠിപ്പും ഐകമത്യവും അന്നില്ലാതെപോയതു് നമ്മുടെ ഭാഗ്യദോഷമെന്നേ പറയേണ്ടതുള്ളു. ഇക്കാരണത്താൽ നമ്മുടെ പൂർവികന്മാരുടെ അവസ്ഥയെപ്പററി ശരിയായ അറിവുലഭിക്കുവാൻ അശക്യമായി വന്നിരിക്കുന്നു. സാധാരണ സംഭവങ്ങൾ താളിയോലകളിലും വിശേഷസംഭവങ്ങൾ ചെമ്പുതകിടുകളിലും ശിലകളിലും കുറിച്ചിട്ടുവന്നിരുന്ന ആകാലത്തു അതിനുള്ള വൈഷമ്യങ്ങളാൽ നാം ഇന്നു അറിയേണ്ടതായിരുന്ന പലസംഗതികളും വിട്ടുകളഞ്ഞതിൽ ആ പൂർവികന്മാരെ കുററപ്പെടുത്തുവാനുമില്ല. ഇങ്ങനെയുള്ള ഒരുകാലത്തിൽ ജീവിച്ചിരുന്നതിനാലാണു് എഴുത്തച്ഛനെപ്പററി നമുക്കൊന്നുംതന്നെ ശരിയായി അറിയുവാൻ പാടില്ലാതെ വന്നതു്. ഭാവിയിൽ ജീവിച്ചിരിക്കാൻ പോകുന്നവർക്കു തങ്ങളെപ്പററിയുള്ള ജ്ഞാനം കിട്ടത്തക്കവണ്ണമായെന്നുതോന്നുമാറു് പ്രാചീനകവികളിൽ ചിലർ തങ്ങളുടെ കാവ്യങ്ങളിൽ അക്കാലത്തെ രാജ്യസ്ഥിതിയേയും സമുദായാവസ്ഥയേയും വേണ്ടപോലെ പ്രകാശിപ്പിച്ചിരിക്കുന്നു. തന്മൂലമവരുടെ ജീവിതകാലം ഏറെക്കുറെ ഊഹിക്കുവാൻ നമുക്കു സാധിക്കുന്നുണ്ടു്. ഇതിഹാസകഥകളെ പ്രതിപാദിക്കുന്ന ചില കാവ്യ

ങ്ങളിലും കാലദേശാവസ്ഥകൾ പ്രതിബിംബിച്ചുകാണുന്നു. കുചേലവൃത്തം വഞ്ചിപ്പാട്ടിലെ തിരുവനന്തപുരംവർണ്ണനയും മാർത്താണ്ഡവർമ്മസ്തുതിയും ആ കവിയുടെ ജീവിതകാലം നിർണ്ണയിക്കുന്നതിനു മതിയായ തെളിവായിത്തീർന്നിരിക്കുന്നു.

"മാർത്താണ്ഡമഹീപതീന്ദ്രൻ വെറുതേയോജയിക്കുന്നു
മാലോകരേമന്നരായാലീവണ്ണംവേണ്ടു
ചൊൽക്കൊണ്ടപണിപ്രകാരം ചൊല്ലുകെല്ലതല്ലാരാലു-
മിക്കണ്ടപാരിലീവണ്ണമില്ലിപ്പോഴെങ്ങും
ഉല്ലൂണ്ണമായുടനനന്തപുരശില്പ്പംകേട്ടാൽ
ഉല്ലൂണ്ണയുംകാണാഞ്ഞുണ്ടാംകരളിലാക്കം
ഒററക്കല്ലിങ്ങോട്ടിവന്നുമുഖമണ്ഡപംഭവിച്ചു
മററൊന്നിതിൽപ്പരംമന്നക്കാജ്ഞകൊണ്ടാമോ?"—എന്നുള്ള വർണ്ണന ആ കവിയുടെകാലം മാർത്താണ്ഡവർമ്മമഹാരാജാവിൻെറ കാലത്തോ അഥവാ അതിനടുത്തകാലത്തോ ആയിരിക്കാമെന്നുള്ളതിനു പ്രസ്പഷ്ടമായ തെളിവല്ലേ? കുചേലവൃത്തം വഞ്ചിപ്പാട്ടിൻെറ കർത്താവായ രാമപുരത്തുവാര്യർ മാർത്താണ്ഡവർമ്മമഹാരാജാവിൻെറ പിൻഗാമിയായ ധർമ്മരാജാവിൻെറ സേവകനായിരുന്നെന്നവാദത്തിന് അദ്ദേഹത്തിൻെറ കവിതപ്രതികൂലമായ തെളിവിനെപ്രദാനംചെയ്യുകൊണ്ടിരിക്കുന്നുവെന്നുള്ളവസ്തുതയുംവിസ്മരിക്കാവുന്നതല്ല. കവിതഅനുസരിച്ചുനോക്കുന്നപക്ഷം വാര്യർമാർത്താണ്ഡവർമ്മമഹാരാജാവിൻെറ സേവകനായിരുന്നെന്നാണ് വിശ്വസിക്കേണ്ടിയിരിക്കുന്നതു്. എന്നാൽജനങ്ങളുടെ വാദംമറിച്ചാകുന്നു. അതു യുക്തിയാൽസ്ഥാപിക്കാവുന്നതുമാണ്. തിരുവിതാംകൂർചരിത്രത്തിലെ വീര്യശൌര്യതേജഃപുഞ്ജം മാർത്താണ്ഡവർമ്മമഹാരാജാവായിരുന്നു രാജ്യസ്ഥാപനത്തിനദ്ദേഹമനുഭവിച്ചു അതിരററക്ലേശങ്ങൾ അനന്തരകാലീനനായ ധർമ്മരാജാവിൻെറദൃഷ്ടിക്കു വിഷയീഭവിച്ചിട്ടുള്ളതാണ്. മാർത്താണ്ഡവർമ്മമഹാരാജാവു തിരുവിതാംകൂർരാജ്യത്തെ ശത്രുക്കളിൽനിന്നും രക്ഷിച്ചില്ലായിരുന്നെങ്കിൽ അവർ രാജവംശത്തെ ഉന്മൂലനാശം ചെയ്യുമായിരുന്നു. ഈ വസ്തുതയും അനുഭവത്താൽതന്നെ അറിയുവാൻ ധർമ്മരാജാവിനു സാധിച്ചിട്ടുണ്ട്. ഇപ്രകാരംരാജവംശത്തിലെ കെടാവിളക്കായി പ്രശോഭിക്കുന്ന തൻെറ മുൻഗാമിയായമാതുലനെപ്പററി നിസ്സീമമായ ബഹുമാനാദരങ്ങൾധർമ്മരാജാവിൽ അങ്കുരിക്കാവുന്നതാണ്. തൻെറ ശ്രേയസ്സിനു കാരണമായ മാതുലനെഅദ്ദേഹം ഈശ്വരതുല്യമായി ഗണിച്ച് വന്ദിച്ചിരിക്കാം. ഈവസ്തുത അദ്ദേഹത്തിൻെറ ആശ്രിതജനങ്ങളും അറിഞ്ഞിരിക്കുവാൻ വഴിയുണ്ട്. തന്മൂലം സേവകന്മാർ രാജപ്രീതിക്കായി അദ്ദേഹത്തിൻെറമതിപ്പിനുവിഷയീഭവിച്ച മുൻഗാമിയെ സ്തുതിക്കുന്നതിൽ അസാംഗത്യമില്ല. മാതുലസ്തുതി അദ്ദേഹത്തിനു കർണ്ണപീയൂഷപ്രായമായിരുന്നു. ഇതിനാലായിരിക്കാം വാര്യർ ധർമ്മരാജാവിൻെറ സേ

വകനായിരുന്നെങ്കിൽ മാൎത്താണ്ഡവൎമ്മമഹാരാജാവിനേ സ്തുതിക്കുവാൻ സം ഗതിയായതു്. അതു എങ്ങിനെയിരുന്നാലും വാൎയ്യരുടെ ജീവിതകാലനിൎണ്ണയത്തിനു നാമധികം ക്ലേശിക്കേണ്ടിവരുന്നില്ല. ഒന്നുകിൽ മാൎത്താണ്ഡവൎമ്മ മഹാരാജാവിൻെറ കാലത്തു അല്ലെങ്കിൽ രാമവൎമ്മമഹാരാജാവിൻെറ കാലത്തു ഇതിലൊന്നല്ലാതെ മറെറാരുകാലം യുക്തികൊണ്ടു അനുമിക്കേണ്ടിവരുന്നില്ലെന്നുള്ളതു് അശപാസപ്രദമാണു്.

തൻെറ കളക്കുജിതത്താൽ കേരളകവിതകാകിലമെന്നു പ്രസിദ്ധിനേടിയ സാഹിത്യരംഗത്തിലെ ബഫൂൺ അഥവാ വിദൂഷകപ്പാൎട്ടുകാരനായ നമ്പ്യാരുടെ ജീവിതകാലനിൎണ്ണയവും നമുക്കു സുഗ്രാഹ്യമായ ഒരുപന്ഥാവിനെ ക്കാണിച്ചുതരുന്നുണ്ടു്. പരിസരപ്രദേശങ്ങളും പരിചിതജനങ്ങളും പ്രതിഫലിക്കാത്ത കവിതകൾ നമ്പ്യാർ സൃഷ്ടിച്ചിട്ടില്ല. തൻെറ കൃതജ്ഞതയെ ഉച്ചൈസ്തരം പെരുമ്പറധ്വനിപോലെ ഘോഷിച്ച നമ്പ്യാർ തന്നെ സഹായിച്ചവരെ പേർപറഞ്ഞു വന്ദിച്ചിരിക്കുന്നതു അദ്ദേഹത്തിൻെറ കാലനിൎണ്ണയത്തിനു നമുക്കു ഏററവും സഹായമായിത്തീൎന്നിരിക്കുന്നു. അദ്ദേഹത്തിൻെറ ആദ്യകവിതകളിൽ അമ്പലപ്പുഴ കൃഷ്ണസ്വാമിയും ചെമ്പകശ്ശേരിരാജാവും തൽപ്രദേശങ്ങളും ചില പൌരപ്രധാനികളും സ്ഥലംപിടിച്ചിരിക്കുന്നതിനാൽ നമ്പ്യാർ ചെമ്പകശ്ശേരിരാജാവിൻെറ സേവകനായി അവിടെ താമസിച്ചിരുന്നെന്നു തെളിയുന്നുണ്ടു്. എന്നാൽ ഇതുകൊണ്ടുമാത്രം കവിയുടെ കാലം നിശ്ചയിക്കുവാൻ കഴിയുന്നില്ല. നമ്പ്യാർ ചെമ്പകശ്ശേരിയിൽ വാണിരുന്ന ഏതുരാജാവിൻെറ സേവകനായിരുന്നെന്നു ഒരാശങ്കനമ്മിൽ അങ്കുരിച്ചേക്കാം. എന്നാൽ അനന്തരകവിതകളിൽ തിരുവനന്തപുരവും മാൎത്താണ്ഡവൎമ്മമഹാരാജാവും കളിയാടിക്കൊണ്ടിരിക്കുന്നതിനാലാണു് നമ്പ്യാരുടെ ജീവിതകാലം എളുപ്പം നിൎണ്ണയിക്കുവാൻ നമുക്കു സാധിക്കുന്നതു്. മാൎത്താണ്ഡവർമ്മമഹാരാജാവാണല്ലോ ചെമ്പകശ്ശേരിരാജ്യത്തെ തിരുവിതാംകൂറിനോടുചേൎത്തതു്. തന്മൂലം നമ്പ്യാർ ചെമ്പകശ്ശേരിയിൽ വാണിരുന്ന ഒടുവിലത്തെ രാജാവിനെ ആശ്രയിച്ചു അവിടെ താമസിച്ചിരുന്നുവെന്നും അനന്തരം മാൎത്താണ്ഡവൎമ്മമഹാരാജാവു് ആ രാജ്യത്തെ പിടിച്ചപ്പോൾ നമ്പ്യാർ രാജസേവകനായി തിരുവനന്തപുരത്തുപോയി മാൎത്താണ്ഡവൎമ്മമഹാരാജാവിനെ ആശ്രയിച്ചു താമസിച്ചിരുന്നുവെന്നുംവെളിവാകുന്നുണ്ടു്.

**"ധരണിസുരപ്രഭുചെമ്പകനാടാം**<br>
**അരവിന്ദാകരദിനകരനരചൻ**<br>
**ധരണീധരനുടെചരണാംബുജയുഗ**<br>
**ശരണീകൃതനിജകരണീയൻഗുരു**<br>
**കരുണാളുതരസവരുണാലയനതി**

തരുണാമിതരുചിപരിണാഹംകൊ-
ണ്ടരുണാമലനവകിരണാവലിയുടെ
പരിണാമായിതകരുണാകാരൻ
അരുണാംഗുലിനവചരണാംഭോരുഹ-
നരുണാപാംഗസ്ഫുരണാനന്ദൻ
ഹരിണാകനകവിതരണാദിഷുസുര-
തരുണാനീതിഷുഗുരുണാധൈൎയ്യേ
ഗിരിണാസമഗുണനരുണാസുമധുര
തരുണീമാനസഹരണോചിതനിജ
കരണോന്നതഗുണഭരണോദാരവി-
ഹരണോദാത്തൻസ്മരണാദഗ്രൻ
ധരണീപാലനശീലൻനരപതി
ശരണംപരിചൊടുവന്ദിക്കുന്നേൻ" എന്നു ഘോഷയാത്രയിലും
"ജംഭാരിപുരത്തിന്റെ സംഭോഗകരമായ
സംഭാരമെല്ലാംകൂട്ടിസ്സംപാദിച്ചുണ്ടായൊരു
ചെമ്പകശ്ശേരിനാട്ടിലിമ്പമായ്വാണരുളും
തമ്പുരാനെന്റെദേവനാരായണഭൂപാലൻ
കെൽപ്പോടുകരുണയാലെപ്പേരുംകാത്തീടേണ-
മിപ്പാരിലശുഭങ്ങളെപ്പേരുംകളഞ്ഞെന്നെ
സൽപ്പാത്രമാക്കിപ്പരിപാലിക്കവേണമെന്നേൻ" എന്നു സ്യമന്ത
കത്തിലും

"ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻദേവനാരായണസ്വാമിയും
കമ്പംകളഞ്ഞെന്നെരക്ഷിച്ചുകൊള്ളണം
കുമ്പിടുന്നേനിന്നുനിമ്പദാംഭോരുഹം" — എന്നു കല്യാണസൌ
ഗന്ധികത്തിലും ചെമ്പകശ്ശേരിരാജാവിനെ വന്ദിച്ചിരിക്കുന്നതിൽനിന്നു ന
മ്പ്യാർ ആ രാജാവിന്റെ സേവകനായി താമസിച്ചിരുന്നുവെന്നു വെളിവാ
കുന്നു.

"അനന്തനഗരംതന്നിൽ അനന്താഭാൎഗ്ഗവീകാന്തൻ
അനന്തേപള്ളികൊള്ളുന്നോരനന്തൻശ്രീപത്മനാഭൻ
അനന്തബ്രഹ്മതത്വത്തിൽഅനന്തഭൂതനാമെന്റെ
ഹൃദന്തരേങ്ങ്മഹാപാദപാലനംതള്ളിത്തുണയ്ക്കേണം" എന്നു കൃഷ്ണ
ലീലയിലും "തിരുവനന്തപുരേവിളങ്ങിന പത്മനാഭനമോസ്തുതേ" എന്നുസ
ഭാപ്രവേശത്തിലും തിരുവനന്തപുരത്തു പത്മനാഭസ്വാമിയേയും
"വഞ്ചിരാജകുലോത്തമൻകുലശേഖരപ്പെരുമാളഹോ
വടിവിലടിയരവിനകളൊഴിവതിനാശ്രയംപരമാശ്രയം

സഞ്ചിതാഖിലധമ്മകമ്മസുനിമ്മലാത്ഭുതപൌരുഷൻ
സകലരിപുകുലശലഭദഹനമഹാനുഭാവസുപൂരുഷൻ
വിക്രമാതിശയങ്ങൾകൊണ്ടരിനൃപതിരാജ്യമശേഷമേ
ആക്രമിച്ചുടനാകവേപരിപാലനേനമഹോത്സവം
ശക്രലോകസമാനമാക്കിവരുത്തിവാണരുളീടിനാൻ
അതുല്യഭുജപ്രതാപനശേഷഗുണനിധിപാത്രമാം" എന്നു സഭാപ്രവേശത്തിൽതന്നെ മാൎത്താണ്ഡവമ്മമഹാരാജാവിനേയും വൎണ്ണിച്ചിരിക്കുന്നതിൽ നിന്നുനമ്പ്യാർ ആ മഹാരാജാവിൻെറ ആശ്രിതനായി താമസിച്ചിട്ടുണ്ടെന്നു വെളിവാകുന്നുണ്ടു്.

നമ്പ്യാരിലുംപ്രാചീനനായചെറുശ്ശേരിയും തൻെറ ജീവിതകാലനിൎണ്ണയത്തിനു നിരൂപകന്മാൎക്കു സഹായമായ്ത്തീരത്തക്കവണ്ണം

"പാലാഴിമാതുതാൻപാലിച്ചുപോരുന്ന
കോലാധിനാഥനുദയവമ്മൻ
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെഭാവിച്ചിപ്പോൾ
ദേവകീസൂനുവായ്മേവിനിന്നീടുന്ന
കേവലൻതന്നുടെലീലചൊൽവാൻ
ആവതല്ലെങ്കിലുമാശതാൻചൊല്കയാൽ
ആരംഭിച്ചീടുന്നേനായവണ്ണം"——എന്നു ഗ്രന്ഥത്തിൻെറ ആദിഭാഗത്തും

"ആജ്ഞയാകോലഭൂപസ്യ
പ്രാജ്ഞസ്യോദയവർമ്മണഃ
കൃതായാംകൃഷ്ണഗാഥായാം
കൃഷ്ണസ്വർഗ്ഗതിരീരിതാ"——എന്നു അവസാനത്തിലും പ്രയോഗിച്ചിരിക്കുന്നു. ചെറുശ്ശേരിയുടെ കാലം നിൎണ്ണയിക്കുവാൻ ഒരുമ്പെടുന്ന നിരൂപകന്മാൎക്കു ഏററവും സഹായമായിത്തീരുന്നതു ഈ ഭാഗം മാത്രമാകുന്നു. മററുമാനങ്ങൾക്കടിസ്ഥാനവും ഇവതന്നെ.

ഇപ്രകാരം പ്രാചീനകവിതകളിൽനിന്നും കവികളെക്കുറിച്ചു ഏകദേശമായെങ്കിലും ഒരു ജ്ഞാനം നമുക്കു സിദ്ധിക്കുന്നുണ്ടു്. എന്നാൽ നമുക്കകിളിപ്പാട്ടുകളിൽനിന്നും എഴുത്തച്ഛനെപ്പററി യാതൊരറിവും ലഭിക്കുന്നില്ല. ഇതാണു മററുപ്രാചീനകവിതകളിൽനിന്നു എഴുത്തച്ഛൻെറ കവിതയ്ക്കുള്ള ഒരു പ്രധാനവ്യത്യാസം. കാവ്യനിൎമ്മാണത്തിൽ ഓരോകവികൾക്കും അന്തർല്ലീനമായിരിക്കുന്ന ഉദ്ദേശം ഓരോന്നാണു്. മററുകവികളുടെ ആദർശമല്ലായിരുന്നു എഴുത്തച്ഛനുണ്ടായിരുന്നതു്. തന്മൂലമദ്ദേഹംതന്നെത്തന്നെയും മറന്നുപോയി. ചെറുശ്ശേരി നമ്പ്യാർതുടങ്ങിയവർ ചില വലിയ സ്ഥാനങ്ങളിലെ പ്രീതി സമ്പാദിക്കുവാൻകൂടിയായിരുന്നു കവിതകൾനിൎമ്മിച്ച

തെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. മററുള്ളവരുടെ പ്രോത്സാഹനം അവൎക്കു വേണ്ടുവോളം ലഭിച്ചിട്ടുമുണ്ടു. എന്നാൽ ഈ വിധത്തിൽ യാതൊരുപ്രോത്സാഹനവുമില്ലാതെ ആത്മസന്തുഷ്ടിക്കുവേണ്ടി മാത്രംകവിതനിൎമ്മിച്ച എഴുത്തച്ഛൻ മററുകവികളെപ്പോലെ കാവ്യങ്ങളിൽ നിഴലിക്കാതിരിക്കുന്നതും അദ്ദേഹത്തിനു ഏററവും ബഹുമാനകരമായിട്ടാണു തീൎന്നിരിക്കുന്നതു. തന്മൂലം അദ്ദേഹത്തിൻെറമനഃസ്ഥിതിയും വേണ്ടുവോളം പ്രകാശിച്ചിരിക്കുന്നു.

എഴുത്തച്ഛൻെറ ജീവിതകാലത്തെക്കുറിച്ചു ഓരോരുത്തരുംതങ്ങളുടെമനോഗതിക്കനുസരണമായ യുക്തികളെക്കൊണ്ടു ഓരോരാവിധാഭിപ്രായമാണു പുറപ്പെട്ടുവിച്ചുകാണുന്നതു്. അവയ്ക്കടിസ്ഥാനമായി ആഭ്യന്തരമായൊ ബാഹ്യമായൊ ശരിയായ തെളിവുകൾ വെളിപ്പെട്ടുത്തിയിട്ടുണ്ടോയെന്നു തോന്നുന്നില്ല. കവിയുടെ ജീവിതകാലം ക്രിസ്ത്വാബ്ദം പതിനേഴാം നൂററാണ്ടാണെന്നു ഗുണ്ടൎട്ടുസായ്പും കൊല്ലവൎഷം അറുനൂറിനു സമീപിച്ചാണെന്നു കോവുണ്ണിഅപ്പു നെടുങ്ങാടിയും എഴുനൂറിനും എണ്ണൂറിനും മദ്ധ്യത്തിലാണെന്നു ഭാഷാചരിത്രകൎത്താവും എഴുനൂററിഅമ്പതിനും എണ്ണൂററിഅമ്പതിനും മദ്ധ്യത്തിലാണെന്നു മററുചില പണ്ഡിതാഗ്രേസരന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ അവരുംതന്നെ തങ്ങളുടെ വാദമുഖങ്ങളെ ശരിയായ തെളിവിന്മേൽ സ്ഥാപിച്ചിട്ടുണ്ടെന്നു പറയുവാൻ നിൎവ്വാഹമില്ല. രാമായണത്തിൻെറ അവസാനഭാഗത്തു കാണുന്ന ദീൎഘായുരൎത്ഥപ്രദംപവിത്രംപരം.

സൌഖ്യപ്രദം സകലാഭീഷ്ടസാധകം"—എന്നപരല്പേരു രാമായണമെഴുതിത്തീൎത്തതായ കലിദിനസംഖ്യയെ കുറിക്കുന്നതാണെന്നുള്ളവാദത്തിനു എഴുത്തച്ഛൻെറ കവിതാരീതി ശൈഥില്യമേകുന്നു. സരസകവിയായിരുന്ന എഴുത്തച്ഛനു് കാലനിൎണ്ണയംചെയ്യേണമെന്നുള്ളകരുതലുണ്ടായിരുന്നെങ്കിൽ ഇത്രക്ലേശിക്കാതെതന്നെ അദ്ദേഹത്തിൻെറ വചോഗുണത്തിനനുസരണമായി ഒരു പരല്പേരുനിൎമ്മിക്കുവാൻ സാധിക്കുമായിരുന്നു, പോരെങ്കിൽ രാമായണത്തിൽ പരല്പേരുനിൎമ്മിച്ചകവി അനന്തരകൃതികളായ ഭാരതാദികളിൽ അതിനെ വിസ്മരിക്കയുമില്ലല്ലോ—ഈ പരല്പേരിൻെറ പ്രാബല്യക്കുറവിനാൽ മേല്പത്തൂരിൻെറ സമാനകാലീനനാണെന്നുള്ള വാദമുഖവും ഖണ്ഡിതമായിത്തീരുന്നു. ഇപ്രകാരം കവിതകൾമൂലമോ മററുവിധത്തിലോ എഴുത്തച്ഛൻെറകാലം ഏതാണെന്നുതീൎച്ചചെയ്യുന്നതിനു നമുക്കു യാതൊരുതെളിവുകളും ലഭിക്കാതാണിരിക്കുന്നതു്. അതിനാൽ ശരിയായ തെളിവു ലഭിക്കുന്നതുവരെ മേല്പറഞ്ഞവയെ സന്നിഗ്ദ്ധാവസ്ഥയിൽ വിശ്വസിക്കയേനിൎവ്വാഹമുള്ളു, എന്നാൽ കവിയുടെ കാലത്തെക്കുറിച്ചു മററുചില സാഹിത്യഗ്രന്ഥങ്ങൾ നമുക്കു ഏകദേശമായ ഒരനുമാനം തരുന്നുണ്ടു്.

"ഉരചെയ്‌വാനരനാൎനീയിവിടെയുടൻ വരുവാനെന്തേയെന്നാളവ-
ളുരചെയ്യാമതുനീയാരെന്നതുരത്താൻ മാരുതിയതിനവൾചൊന്നാൾ

വരയാകിയലങ്കാപുരിഞാനിത്തു വടിവോടിവിടം പാലനംചെയ്യാൻ
മരുവീടുന്നേൻഞാനറിയാതിഹവരുവാനൊരു ജന്തുവിനരുതേന്നേ."

കണ്ണശ്ശരാമായണം സുന്ദരകാണ്ഡത്തിൽ ലങ്കാലക്ഷ്മി ഹനുമാനെത്തടുത്തുപറയുന്ന ഈഭാഗം തമിഴ്പദപ്രയോഗങ്ങൾക്കധീനമായിരിക്കുന്നതിനാൽ സംസ്കൃതപദമധികരിച്ചുള്ള കിളിപ്പാട്ടുകൾ അതിനുപിന്നീടുണ്ടായതാണെന്നു വെളിവാകുന്നു.

"മായതന്മായത്താൽ മാനുഷനായോരു
മാധവൻതന്നുടെമന്ദിരത്തിൽ
മാലോകർക്കുണ്ടായമാലെല്ലാം തീർത്തിട്ടു
മാനിനിമാരുമായ്മേവുംകാലം
നാരദമാമുനി നണ്ണിനിന്നീടിനാൻ
വാരിജലോചനൻവൈഭവത്തെ
എണ്ണീരണ്ടായിരം ഭാര്യമാരുണ്ടല്ലോ
എന്നെന്നീപൂണേണമെന്നും ചൊല്ലി
എണ്ണമററീടുന്നമന്ദിരം തോറുമീ-
ക്കണ്ണൻതാനെങ്ങനെപാർത്തുകൊൾവൂ?
ചിന്തിച്ചുതോറുമിന്നെഞ്ചകം തന്നിലി-
ന്നന്ധതയെന്നിയേകണ്ടതില്ലേ.
സുന്ദരിമാരുടെമന്ദിരം തോറുമി-
ന്നിന്ദിവരനെന്നെനിന്നഞായം
എന്നതുകാരണം എന്നങ്ങുചിന്തിച്ചു
ചെന്നുതുടങ്ങിനാൻദ്വാരകയിൽ" — ഇപ്രകാരം കൃഷ്ണഗാഥയിലും തമിഴ്പദമധികരിച്ചും സംസ്കൃതപദം കുറഞ്ഞും കാണുന്നതിനാൽ കിളിപ്പാട്ടുകൾ കൃഷ്ണഗാഥയ്ക്കുശേഷമാണുണ്ടായതെന്നു വെളിവാകുന്നു. കൃഷ്ണഗാഥാകർത്താവിൻെറകാലത്തു പ്രയോഗത്തിലിരുന്ന, നണ്ണി, പൂണ്, ഞായം തുടങ്ങിയ പലപദങ്ങളും എഴുത്തച്ഛൻെറകാലത്തു പ്രചാരഹീനങ്ങളായില്ലേയെന്നു കിളിപ്പാട്ടുകൾ തെളിവുതരുന്നുണ്ട്. അതിനാൽ മലയാളത്തിൽ സംസ്കൃതം പൂർണ്ണമായിക്കലർന്നുതുടങ്ങിയകാലത്താണ് കിളിപ്പാട്ടുകാരൻെറ ജീവിതമെന്നു സ്പഷ്ടമായിരിക്കുന്നു. ആ കാലം ഏറെക്കുറെ ഏഴാംനൂററാണ്ടു സമീപിച്ചായിരുന്നെന്നു വിശ്വസിക്കുന്നതിൽ വലിയ അബദ്ധമുണ്ടെന്നും തോന്നുന്നില്ല. ഇപ്രകാരമാണ് എഴുത്തച്ഛൻെറകാലത്തെക്കുറിച്ചു നമുക്കു കിട്ടുന്ന അറിവ്.

ജന്മഭൂമിയെസംബന്ധിച്ചു അഭിപ്രായവ്യത്യാസത്തിനു ഇടവന്നിട്ടുണ്ടെന്നുതോന്നുന്നില്ല. ബ്രിട്ടീഷുമലബാറിലുള്ള പൊന്നാനിത്താലൂക്കിൽ തൃക്ക

ണ്ടിയൂർ ശിവക്ഷേത്രത്തിന്ന അല്പം തെക്കമാറിയുള്ള തുഞ്ചൻപറമ്പിലായിരുന്നു കവിയുടെ ജന്മഗൃഹം. ഇന്നും കേരളീയർ ആ സ്ഥലത്തിനെ പുണ്യസ്ഥലമെന്നപോലെ ആരാധിച്ചുവരുന്നതുകൊണ്ടും മറെറാരുസ്ഥലം ആ പേരോട്ടുകൂടി ഇതുവരെ പ്രത്യക്ഷീഭവിക്കാതിരിക്കുന്നതിനാലും ജന്മദേശത്തെക്കുറിച്ചു വിവാദത്തിനിടവന്നിട്ടില്ല ജാതിയിൽ ഒരു ചക്കാലനായരായിരുന്ന കവിയുടെ പിതാവു്

"അൻപേണമെൻമനസി ശ്രീനീലകണ്ഠഗുരു
വംഭോരുഹാക്ഷമിതിവാഴ്ത്തുന്നഞാനുമിഹ
അൻപത്തൊരക്ഷരവുമോരോന്നിതെന്മൊഴിയി-
ലൻപോടുചേൎക്കഹരിനാരായണായനമഃ — എന്നുള്ള ഹരിനാമകീൎത്തനഭാഗത്തിൽനിന്നും ഒരു നമ്പൂരിയായിരുന്നെന്നു ചിലർ തീൎച്ചപ്പെടുത്തിയിരിക്കുന്നതിൻെറ ഉദ്ദേശം എന്താണെന്നു മനസ്സിലാകുന്നില്ല. ഗുരുശബ്ദം പിതാവിനേയും അദ്ധ്യാപകനേയും ഒന്നുപോലെ കുറിക്കുന്നതാകയാൽ ഈ നീലകണ്ഠഗുരു ഇവരിൽ ആരായിരുന്നെന്നു എങ്ങനെ തീൎച്ചയാക്കും. അക്കാലത്തു നമ്പൂരിമാർ സംസ്കൃതം തങ്ങളുടെ പാരമ്പൎയ്യസ്വത്തായി കരുതിപ്പോന്നിരുന്നു. മററുസമുദായക്കാൎക്കു അതിൽഅധികമായിരുന്ന പ്രവേശനംഅനുവദിച്ചിരുന്നില്ല. എഴുത്തച്ഛനു സംസ്കൃതത്തിൽ അസാമാന്യമായ പാണ്ഡിത്യം സിദ്ധിച്ചിരുന്നുവെന്നതിന്ന അദ്ദേഹത്തിൻെറ കൃതികൾ സാക്ഷ്യംവഹിക്കുന്നുണ്ടു്. ഒരുനമ്പൂരിയിൽനിന്നല്ലാതെ സ്വജാതിയനിൽനിന്നോ മററുവല്ലവരിൽനിന്നോ കവിക്കു ഇത്രമാത്രം സംസ്കൃതജ്ഞാനം സമ്പാദിപ്പാൻ സാധിക്കയില്ലെന്നുള്ളതു തീൎച്ചതന്നെ. അദ്ദേഹത്തിന്നു നമ്പൂരിമാരെക്കുറിച്ചു അതിരററ ഭക്തിയുണ്ടായിരുന്നുവെന്നുള്ളതിലേക്കു കിളിപ്പാട്ടുകൾ സാക്ഷ്യംവഹിക്കുന്നുമുണ്ടു്. കവിക്കു ആ സമുദായത്തെക്കുറിച്ചു ഇത്രമാത്രം ഭക്തിയുണ്ടായിരുന്നതിനുകാരണം തൻെറഗുരു ആ സമുദായത്തിൽപെട്ടതിനാലാണെന്നുവരാവുന്നതാണു്. നമ്പൂരിമാർ സാധാരണമായി നായർസ്ത്രീകളെ ഭാൎയ്യമാരായി സ്വീകരിച്ചുവരുന്നുണ്ടെങ്കിലും പലവിഭാഗമുള്ള ആ സമുദായത്തിലെ ഉൽകൃഷ്ടജാതികളെന്നഭിമാനിച്ചുപോരുന്ന ഇല്ലക്കാരുടെ ഇടയിൽനിന്നോ അല്ലെങ്കിൽ ഏററവും ധനപുഷ്ടിയുള്ള ചില പ്രത്യേകവിഭാഗങ്ങളുടെ ഇടയിൽനിന്നോ മാത്രമേ അവർ ഭാൎയ്യമാരെ സ്വീകരിച്ചുവരുന്നുള്ളു. എഴുത്തച്ഛൻ തൻെറസമുദായത്തിലെ ഏററവും താഴ്ന്നപടിയിലുള്ളവനാണെന്നു സ്വയംസമ്മതിക്കുന്നുമുണ്ടു്.

"ശേഷമെല്ലാരും ജാതിനിന്ദ്യനാംമൂഢൻതൻെറ
ദോഷലക്ഷണനായിക്കൊണ്ടനുഗ്രഹിക്കേണം."

എന്നു ഭാഗവതം ദശമസ്കന്ധത്തിൻെറ പ്രാരംഭത്തിൽ പറഞ്ഞിരിക്കുന്നു. ഇപ്രകാരം ധനപുഷ്ടിയോ ആഭിജാത്യമോയില്ലാതിരുന്ന കവിയുടെ മാ

ത്താവിനെ ഭാൎയ്യയായി വരിച്ചിരുന്നെന്നു എങ്ങനെ വിശ്വസിക്കും. ബുദ്ധിസാമൎത്ഥ്യമുള്ള കുട്ടികൾ ഏതുജാതിയിൽപെട്ടവരായിരുന്നാലും അവരെപ്പറ്റി അൎക്കും വാത്സല്യമുണ്ടാകുന്നതാണ്. എഴുത്തച്ഛൻ ചെറുപ്പത്തിലെതന്റെ ബുദ്ധിസാമൎത്ഥ്യം പ്രകടിപ്പിച്ചതിനാൽ സമീപവാസിയായിരുന്ന അനീലകണ്ഠഗുരുവിനു കവിയിൽ പ്രത്യേക വാത്സല്യമങ്കുരിച്ചു ശിഷ്യനായി സ്വീകരിച്ചെന്നുവരരുതോ?

(തുടരും)

# അദ്ദേഹത്തിനുവേണ്ടി.

കേ. ജീ.

മൃശീത്താ, വിവാഹം കഴിഞ്ഞു് ഭൎത്തൃഗൃഹത്തിൽ താമസമാക്കിയിട്ട് കൊല്ലം എട്ടുകഴിഞ്ഞു. വിവാഹകാലത്തു് അവൾ, കളിമാറാത്ത ഒരു കുട്ടിമാത്രമായിരുന്നതുകൊണ്ടു് ആ കൃത്യത്തിന്റെ മാഹാത്മ്യത്തേയോ, അനന്തരഫലത്തേയോ, തന്റെ വിപുലമായ ചുമതലകളേയോ മററൊപററി അല്പംപോലും അറിവുള്ളവളായിരുന്നില്ല. പള്ളിയിൽവെച്ചു്, വികാരി അച്ചൻ വൈവാഹികജീവിതത്തിൽഅനുഷ്ഠിക്കേണ്ടുന്ന ധൎമ്മങ്ങൾ, ദമ്പതിമാരുടെ പരസ്പരാനുവൎത്തനരീതി മുതലായവകളെ പുരസ്കരിച്ചുചെയ്ത പ്രസംഗത്തിന്റെ സാരമെന്തെന്നു അവൾ ചിന്തിക്കയോ അതിനെ ശ്രദ്ധിക്കയൊ ചെയ്തിരുന്നില്ല. അവളുടെ മനസ്സു് അപ്പോൾ അവിടെ കണ്ട വിവിധങ്ങളായ "പുതുമ"കളിൽ ലീനമായിരുന്നു. പള്ളിയിൽ നടത്തപ്പെട്ട കൎമ്മങ്ങളും, അച്ചന്റെ "മനംചോദിപ്പു" മുതലായതും ജീവിതത്തിൽ അനുഷ്ഠേയങ്ങളായ പ്രവൃത്തിസഞ്ചയങ്ങളിൽ ചിലതെന്നു മാത്രമേ ആ സാധുപെൺകുട്ടി വിചാരിച്ചുള്ളൂ. ഭൎത്തൃഗൃഹത്തിൽവന്നിട്ടും, തന്റെ ഇപ്പോഴത്തെ സ്ഥാനവും, നിലയും എന്താണെന്നു അവളുടെ ആലോചനയ്ക്കു വിഷയീഭവിച്ചില്ല. കഴിയുന്ന ഗൃഹജോലികൾ എടുക്കും, കളിക്കും, ഉണ്ണും, ഉറങ്ങും, പുസ്തകം വായിക്കും ഇങ്ങിനെ കഴിഞ്ഞുകൂടി. ഭാഗ്യവശാൽ അവളുടെ അമ്മായിഅമ്മ വളരെ സൽസ്വഭാവിനി ആയിരുന്നതുകൊണ്ടും, ഭൎത്തൃസഹോദരികളായി ആരും ഇല്ലായിരുന്നതിനാലും അവൾ വീട്ടിലെപ്പോലെ ലാളനയിലും, സുഖത്തിലും ഇവിടെയും വളൎന്നു. വരനായ എബ്രഹാം തന്നോടു സംസാരിയ്ക്കാറില്ലായിരുന്നതിനാൽ അവൾക്കു് അവനെപ്പററി അത്രയ്ക്കൊന്നും ആലോചനയ്ക്കുവഴി ഇല്ലായിരുന്നു. എങ്കിലും അവനെ എപ്പോഴും കാൺമാൻ അവൾക്കു് ആഗ്രഹവും താല്പൎയ്യവും ഉണ്ടായിരുന്നു. ഇങ്ങിനെ, ദിവസങ്ങൾ അല്ല, ആഴ്ചകളും, മാസങ്ങളും, കൊല്ലങ്ങൾകൂടിയും കഴിഞ്ഞു.

രണ്ടുകൊല്ലമായിട്ടു് മൃശീത്തായ്ക്കു് എന്തോ ചില ഭാവഭേദങ്ങൾ കാണുന്നുണ്ടു് അവൾ ഇപ്പോൾ "നവയൌവനംവന്നുനാൾ തോറുംവളൎന്നു" പ്രൌഢവയസ്കയായ ഒരു യുവതിയായിത്തീൎന്നിരിക്കയാണു്. പഴയകളി ചിരി എല്ലാംപോയി കാൎയ്യസ്ഥയുമായി. എങ്കിലും അവളുടെ മുഖത്തിനു വല്ലാത്ത ഒരു മ്ലാനതകാണപ്പെടുന്നുണ്ടു്. ഭൎത്താവിനെയും, ജീവിതോദ്ദേശ്യത്തെയുംപററി ഉണ്ടായ സ്മരണകളും, ചിന്തകളും ആയിരിക്കണം അതിനുകാരണം. എബ്രഹാമിനെപ്പററി അവൾക്കു ചെറുപ്പത്തിലേ ഉണ്ടായ താല്പൎയ്യംക്രമേണ വൎദ്ധിച്ചുവന്നു. തന്റെ ഭാവിയായ സുഖൈശ്വൎയ്യങ്ങൾക്കു്

നിദാനഭൂതനാണ അയാൾ എന്ന മനസ്സിലായതിനോടുകൂടി അവൾ വളരെ സന്തുഷ്ടയായി. എന്നാൽ ഈ എട്ടുകൊല്ലത്തിനിടയ്ക്കു് അയാൾ അവളോടു സംസാരിച്ചിട്ടുകൂടി ഇല്ല. അവളെ യദൃച്ഛയാ കണ്ടാൽ തന്നെ അയാൾ മുഖം തിരിച്ചുകളയും. ഭർത്താവിന്റെ ഈ കഠിനതയാണ് മൃശീന്താഉയെ വ്യാകുലമനസ്കയാക്കിയിരിക്കുന്നതു്. അവൾ എബ്രഹാമിനു അനിഷ്ടമായിയാതൊന്നും പറഞ്ഞിട്ടില്ല, പ്രവൎത്തിച്ചിട്ടില്ല. പ്രത്യുത പ്രീതി ജനകമായി എന്തും പ്രവൎത്തിക്കുവാൻ ഒരുക്കവുമാണ്. തന്റെ സർവ്വസ്വവും അയാളുടെ പ്രേമത്തിനുവേണ്ടി ബലികഴിക്കുവാൻ ആ സാദ്ധ്വി സാദരം സന്തുഷ്ടയായിരിക്കുന്നു. എബ്രഹാം കൃഷിജോലികൾനിമിത്തം പകൽ മിക്കവാറും ഗൃഹത്തിൽ ഉണ്ടായിരിക്കയില്ല. അഥവാ, ഉണ്ടായിരുന്നാൽതന്നെയും പകലാകട്ടെ, രാത്രിയിലാകട്ടെ അയാളുടെ ഇരിപ്പുസ്ഥലത്തും കിടപ്പുസ്ഥലത്തും മൃശീന്താഉയ്ക്കു പ്രവേശിക്കാൻ സൌകൎയ്യംകൊടുത്തിരുന്നില്ല. അയാൾ മുറിക്കകത്തു കയറിയാൽ ഉടനെ കതകടച്ചു കുററിഇട്ടുകളയും. എബ്രഹാമിന്റെ ഈ കൎക്കശത്വം മൃശീന്താഉയെ വല്ലാതെ തപിപ്പിച്ചു. അവൾ ചിന്താകുലയായി, നിഷ്പ്രഭയായി, നിരുന്മേഷയായി, ദേഹം നന്നാശോഷിച്ചു ഒരു വലിയ ദീനക്കാരിയെപ്പോലെയായി.

*            *            *            *

എബ്രഹാമും ഒരു സന്തോഷമനസ്കനായിട്ടല്ലാ ഇരിപ്പു്. അയാളും പ്രതിദിനം ക്ഷീണിച്ചും, വിളറിയും, ചിന്താവിഷ്ടനായും കാണപ്പെടുന്നുണ്ടു്. അയാളെ കണ്ടാൽ അപരിഹാൎയ്യമായ എന്തോ ചിന്താഗ്നി അയാളെ ദഹിപ്പിക്കുന്നുണ്ടെന്നു തോന്നും. എബ്രഹാമിന്റെ ഈ ദയനീയാവസ്ഥയും മൃശീന്താഉയെ പൂർവ്വാധികം ക്ലേശിപ്പിച്ചു. അവൾ, ഭൎത്തൃസന്നിധിയിൽചെന്ന്, അദ്ദേഹത്തിന്റെ ക്ലേശകാരണങ്ങളേയും, തന്നോടുള്ള വെറുപ്പിന്റെ ഹേതുക്കളേയും അന്വേഷിപ്പാനും, താൻ വല്ല അപരാധവും അറിയാതെചെയ്തുപോയിട്ടുണ്ടെങ്കിൽ അതിനു കാല്ക്കൽവീണു മാപ്പുചോദിപ്പാനും ആഗ്രഹിച്ചു. പക്ഷെ അടുത്തുചെല്ലുവാൻ മാൎഗ്ഗമൊന്നും കണ്ടില്ല. ഒന്നു രണ്ടുദിവസം രാത്രിയിൽ എബ്രഹാമിന്റെ മുറിയുടെ വാതുക്കൽ ചെല്ലുകയും ലജ്ജയും സങ്കോചവും നിമിത്തം മടങ്ങുകയുംചെയ്തു. ധൈൎയ്യത്തെ അവലംബിച്ചു് വീണ്ടും രണ്ടുമൂന്നുദിവസം ചെല്ലുകയും വാതുക്കൽ മന്ദമായിമുട്ടുകയുംചെയ്തു. രാത്രിയിൽ അയാൾ പുറത്തേയ്ക്കിറങ്ങിയാൽ പിടികൂടാം എന്നുകരുതി പല രാത്രിയിലും ഉറക്കൊഴിച്ചു് വാതുക്കൽ കാത്തിരുന്നു. ഇതിലൊന്നിലും ഫലമുണ്ടായില്ല. ഒടുവിൽ എഴുത്തെഴുതാമെന്നുവെച്ചു പലതും എഴുതുകയും, വെട്ടുകയും, പിന്നീടുകീറിക്കളകയുംചെയ്തു. ഒടുവിൽ ഒരെഴുത്തെഴുതി. അവളുടെ അന്തൎഗ്ഗതങ്ങളെ അപൂൎണ്ണമായോ പൂൎണ്ണമായോ വിവരിക്കുന്നആ ദീൎഘലേഖനം എബ്രഹാമിന്റെ മുറിയിൽ എങ്ങിനെയോ ഇട്ടു. അതു് അയാൾ കണ്ടോ, വായിച്ചോ എന്നതൊന്നും മൃശീന്താഉയ്ക്കു് അറിഞ്ഞുകൂടാ. തന്റെ ദയനീയാവസ്ഥയെ ഓൎത്തു പലദിവസം അവൾ കഠിനമായി കരഞ്ഞു. എബ്രഹാമിന്റെ,വ്യസനാധിക്യത്താൽ ശോഷിച്ചും വാടിയും ഇരിക്കുന്നദേഹവുംമുഖവുംകണ്ടു് അവളുടെ ഹൃദയം നീറി അവളുടെ ജീവിതം വലിയ ഭാരമായിത്തോന്നി ഇവയുടെ പരിഹാരത്തിനായി ആ യുവതി പലതും വിചാരിച്ചു. ഒന്നിനും ഫലമുണ്ടായില്ല.

*            *            *            *

സൂൎയ്യദേവൻ തന്റെ കൃത്യനിൎവ്വഹണത്തിൽ ലേശവും ഔദാസീന്യം കാണിക്കാതെ കണിശമായി ഉദയാസ്തമനങ്ങൾ നടത്തിവരുന്നതുകൊണ്ടു് ദിവസങ്ങൾ ഓരോന്നായി കഴിയുകതന്നെചെയ്യുന്നു. ദിവസങ്ങൾ, ഓരോന്നും ചെല്ലുന്തോറും മനുഷ്യന്റെ ആയുസ്സും കുറഞ്ഞുവരുന്നു. ഓരോ ദിവസവും തന്റെ ആത്മപരിശോധനചെയ്തു് ഫലാഫലങ്ങളെ നിൎണ്ണയിക്കുന്നതിനൊ, ഗുണദോഷങ്ങളെ ചിന്തിക്കുന്നതിനൊ, പ്രതിനിമിഷം ഹ്രസ്വാകൃതിയെ കൈക്കൊള്ളുന്ന ആയുഷ്കാലത്തെപ്പററി നിരൂപണംചെയ്തു് ഭാവിയെ നന്നാക്കുന്നതിനൊ മായാബദ്ധരായ മനുഷ്യൎക്കു കഴിയുന്നില്ല. അവർ ആശാപൂരിതരായി, അലംഭാവമില്ലാത്തവരായി അട്ടഹസിച്ചുംകൊണ്ടു പായുന്നു. ആ പാച്ചിൽ ശ്മശാനത്തിലേയ്ക്കാണെന്നു അധികംപേരും അറിയുന്നി

ധ്യ. ജീവിതോദ്ദേശ്യങ്ങൾ പലതും നിവ്വഹിക്കാൻ കടമപ്പെട്ട പലരും വിചാരങ്ങളാൽ മാത്രം ദിവസങ്ങൾ നയിക്കുന്നു. അവർ, നിരുന്മേഷരായി, നിഷ്ക്രിയാപട്ടക്കളായി മനോരാജ്യത്തിൽ മാളികവെയ്ക്കുന്നു. നമ്മുടെ എബ്രഹാമിൻേറയും മൃശീന്തായുടേയും അവസ്ഥ ഏതാണ്ടിതുപോലെ തന്നെയാണ്. ഏതായാലും തൻെറ സകല മനഃക്ലേശങ്ങളേയും വിവരിച്ച് പ്രിയഭത്താവിന് ഒരെഴുത്തുകൂടി എഴുതാമെന്നു അവൾ തീച്ചപ്പെടുത്തി. രണ്ടുദിവസത്തെ നിരന്തരമായ ശ്രമത്തിൻെറ ഫലമായി അതെഴുതി. ആ എഴുത്തും എബ്രഹാമിൻെറ മുറിക്കകത്തുകൊണ്ടുപോയി ഇടാം എന്നു കരുതിച്ചെന്നപ്പോൾ പുരതുറന്നിരിക്കുന്നതായി കണ്ടു. അവൾ സംഭ്രമത്തോടും സങ്കോചത്തോടുംകൂടി അകത്തുകടന്നു. അകത്താരും ഉണ്ടായിരുന്നില്ലെങ്കിലും അവളുടെ കൈകാല്യകൾ വല്ലാതെ വിറച്ചു. ഒരുവിധത്തിൽ ധൈയ്യം അവലംബിച്ച് എബ്രഹാമിൻെറ കട്ടിലിൽപോയി ഇരുന്നു പതുക്കെ കിടന്നു. ഉപധാനം എടുത്തു മാറോടണച്ചു ചുംബിച്ചു. കുറേനേരം പരമാനന്ദചിത്തയായി ആ കിടപ്പിൽകിടന്നു അവളുടെ ജീവിതം സഫലമായി എന്നവൾ വിചാരിച്ചു. തൻെറ പ്രാണനാഥൻെറ ശയ്യോപകരണങ്ങളിൽ ഓരോന്നും അവൾ ആലിംഗനംചെയ്കയും, ചുംബിക്കുകയും ചെയ്തു. ആ പുരമുറിയ്ക്കകത്തുള്ള അദ്ദേഹത്തിൻെറ സാമാനങ്ങൾ ഓരോന്നും എടുത്ത് അവൾ പ്രേമപൂവ്വം ആശ്ലേഷിക്കയും അധരസ്പർശനം ചെയ്കയും ചെയ്യാതിരുന്നില്ല. ആ സമയങ്ങളിൽ ആ പതിവ്രത അനുഭവിച്ച ആനന്ദം വണ്ണനാതീതമത്രെ അവൾ, ഇഹപരലോകങ്ങൾക്കു മദ്ധ്യേ സകല സുഖസാമ്രാജ്യചക്രവത്തിനിയായി കുറേനേരം മനോരാജ്യഭരണം തൃപ്തികരമായി നടത്തി എന്നിട്ട് അവിടെനിന്നും എഴുന്നേററ് തൻെറ എഴുത്തുമേശപ്പുറത്തു വയ്ക്കുവാൻഭാവിച്ചു വെച്ചു. അതാ മേശപ്പുറത്ത് വേറൊരു എഴുത്തിരിക്കുന്നു അതിൻെറ മേൽവിലാസം അവൾ കണ്ടുപോയി. കണ്ണിൽ ജലംനിറഞ്ഞതിനെ തുടച്ചുവീണ്ടും വായിച്ചു. ആ എഴുത്തു കയ്യിൽഎടുത്തു അവളുടെ എഴുത്തും എടുത്തു മൃശീന്താ പുറത്തേക്കു പോന്നു.

അവൾ നേരെ അവളുടെ മുറിയിൽപോയി എഴുത്തു പതുക്കെപൊട്ടിച്ചുവായിച്ചു. കുറേനേരം ആലോചിച്ചിരുന്നുംവെച്ച് ഒന്നുകൂടി വായിച്ചു മൂന്നാമതായി പിന്നീടും വായിച്ചു. ഉള്ളിൽ തിങ്ങിത്തള്ളിവന്ന ചിന്താക്ലേശഭരങ്ങളെ ഒരു ദീഘമായ നെടുവീപ്പായി പുറത്തേക്കുവിട്ടശേഷം ഒന്നുകൂടെ വായിച്ചു. അതല്പം ഉറക്കെ ആയിരുന്നു.

പ്രിയമേരിക്കുട്ടീ!

എഴുത്തുകിട്ടി. എനിക്കിന്നലെ അവിടെ വരുവാൻ സാധിക്കാതെവന്നതിനെ ഭവതി ഇത്രപരിഭവമായി ഗണിച്ച് എഴുതിയിരിക്കുന്നതുകണ്ട് വളരെ മനസ്താപപ്പെടുന്നു. എന്തിനു ഞാൻ അവിടെവരുന്നു, ഭവതിയെ കാണുന്നു. എൻെറ ജന്മം ഇങ്ങിനെ കഷ്ടഭൂയിഷ്ഠമായി. ഭവതി എങ്കിലും യോഗ്യനായ ഒരു ഭത്താവിനോടുചേന്ന് സുഖമായിരിക്കുക. നമ്മുടെ ഇടയിൽ ഉള്ള ഈ പൈശാചികകൃത്യം നാമാവശേഷമാകുന്ന കാലത്തല്ലാതെ സമുദായശ്രേയസ്സുണ്ടാകയില്ല. വധൂവരന്മാരുടെ അനുരാഗനിബദ്ധമല്ലാത്ത ഹൃദയങ്ങളെ കെട്ടിയിണക്കി തപിപ്പിക്കുന്ന ശൈശവവിവാഹം എന്തെല്ലാം ദോഷങ്ങളെ ഉണ്ടാക്കുന്നു എന്ന് സമുദായനേതാക്കന്മാർ ആലോചിക്കാത്തതു് പരിതാപകരമത്രേ. തെക്കും വടക്കും അറിയാൻ വഹിയാത്ത പ്രായത്തിൽ മാനസികവും ശാരീരവും ആയ യാതൊരു ചേച്ചയും ഇല്ലാത്തരണ്ടു ബാലവല്ലികളെ അവർ ബന്ധിപ്പിച്ചുവാട്ടുന്നു. പരസ്പരാനുരക്തരായ ദമ്പതിമാരുടെ സംയോജിപ്പിനു അനുവദിക്കുന്നില്ല. മറെറല്ലാ മതങ്ങളിലും ഏകഭാര്യ്യത്വം നിർബന്ധിക്കപ്പെട്ടിട്ടില്ലെങ്കിലും നമ്മുടെ മതത്തിൽ അതു് അനുപേക്ഷണീയമായിരിക്കുന്നു. രണ്ടിലൊരാൾ ജീവിച്ചിരിക്കുന്ന കാലത്തു് പുനർവിവാഹം പാടില്ലത്രെ, എത്ര കഷ്ടമാണു്. ഇതുകാരണം എത്ര സ്ത്രീപുരുഷന്മാർ അധഃപതനത്തിൽ ആകുന്നു? അപായത്തിൽ ചാടുന്നു-

അസ്വസ്ഥരാകുന്നു ആത്മഹത്തിചെയ്യുന്നു, ഇതൊന്നും സമുദായനേതാക്കന്മാരുടെ ആലോചനയ്ക്കു വിഷയമാകുന്നില്ല, എന്റെ പരമാർത്ഥം പറകയാണെങ്കിൽ, ഞാൻ മൃശീത്തായെ ലേശവും സ്നേഹിക്കുന്നില്ല. അവളെ സ്നേഹിക്കുവാൻ എനിക്കുസാധിക്കയുമില്ല. എന്നാൽ അവളെക്കുറിച്ച് എനിക്കു ഒട്ടും വെറുപ്പില്ല മൃശീത്താ വളരെ സൽസ്വഭാവിനിയാണ്. അവളുടെ ആകൃതിയിലും പ്രകൃതിയിലും ആക്ഷേപയോഗ്യമായി യാതൊന്നുമില്ല. എങ്കിലും അവളിൽ എനിക്കനുരാഗമില്ല. അതെന്റേയും അവളുടേയും കുറ്റമല്ലതാനും. ഞാൻ ഹാർദ്ദമായി ഭവതിയെ സ്നേഹിക്കുന്നു ഭവതി എന്നെയും അപ്രകാരംതന്നെ. പക്ഷേ നമ്മുടെ ചേർച്ചക്കു നിവൃത്തിയില്ലത്രെ. മതം അതിനനുവദിക്കുന്നില്ലപോലും. ഈ നിലയിലുള്ള ജീവിതത്തിൽ എന്തുസുഖമാണ്. ഇതിൽഭേദം മരിക്കയല്ലേ? എങ്ങിനെ മരിക്കുന്നു. ആത്മഹത്തി ചെയ്കയോ അതുപാപകരമല്ലേ? അന്യരുടെ സുഖത്തിനുവേണ്ടി ആത്മഹത്തി ചെയ്തിട്ടുള്ള പുണ്യാത്മാക്കൾ ഉണ്ട്. ഇതു് അപ്രകാരമാണോ? അഥവാ ഞാൻ മരിച്ചാൽ എന്നെ ഭവതി ക്രമേണ മറക്കാനും പിന്നീട് യോഗ്യനായ ഒരു വരനോട് ചേരാനും മൃശീത്താക്കും മേൽ ആ ഭാഗ്യം സിദ്ധിയ്ക്കാനും സംഗതിഉണ്ടാകും. അല്ലാതെ ഈ ജന്മംകൊണ്ടു യാതൊരുഫലവും ഉണ്ടാകുന്നതല്ല. എന്റെ സങ്കടങ്ങൾ എല്ലാം സർവ്വശക്തനായ ദൈവം അറിയട്ടേ. അദ്ദേഹത്തിന്റെ ഹിതംപോലെ എല്ലാം നടക്കട്ടെ. വൈകുന്നേരം തമ്മിൽ കാണാം. ശേഷം അപ്പോൾ.

എന്നു് സ്വന്തം എബ്രഹാം.

ഇതായിരുന്നു ആ എഴുത്ത്. മൃശീത്താ പലകുറിയും അതിനെ വായിച്ചു. അനർഗ്ഗളമായി പ്രവഹിച്ച കണ്ണുനീർ തുടച്ചുകളഞ്ഞുംകൊണ്ടു വായിച്ചു ദീർഘനേരം ആലോചനയിൽ ഇരുന്നു. തദനന്തരം എഴുന്നേററുപോയി. എഴുത്തിരുന്ന സ്ഥലത്തു തന്നെ വച്ചുംവെച്ച് മടങ്ങിവന്നു് തന്റെ മുറിയിൽകമഴ്ന്നുകിടന്നു. വൈകുന്നതുവരെ അവൾ ആലോചനാനിമഗ്നയായി കിംകർത്തവ്യതാ മൂഢയായി അവിടെത്തന്നെ കിടന്നു. ആഹാരം കഴിക്കുന്നതിനു അമ്മാവിഅമ്മവന്നു നിർബന്ധിച്ചിട്ടും സുഖമില്ലെന്നു പറഞ്ഞുകിടന്നതല്ലാതെ പോയില്ല.

*    *    *    *    *    *    *

നേരം സന്ധ്യകഴിഞ്ഞു ഹന്നംപിന്നം മഴപെയ്യുന്നുണ്ട്. ഇരുട്ടും നല്ലപോലെയുണ്ട് ആകാശത്തിൽ നക്ഷത്രങ്ങളേപ്പോലും കാൺമാനില്ല. മൃശീത്താ എഴുന്നേററു വിളക്കുകത്തിച്ചു. നിലത്തുതന്നെ ഇരുന്നു ഇടത്തുകൈമുട്ട് തുടയിൽ ഊന്നി കയ്യിന്റെ പത്തികൊണ്ടു മുഖംതാങ്ങിയുള്ള അവളുടെ ഇരിപ്പു കണ്ടിട്ടാണോ "രംഭായാമുദിതം സനാളകമലംതസ്മിൻകലാനാംനിധിഃ ശേതേതത്രവികാസികോകനദതാജാതാകളിന്ദാത്മജാ സാമേരോശ്ശിഖരേനിപത്യതരസാവ്യോമാങ്കണം ഗാഹതേദൃഷ്ട്വാതൽചരിതം മമാപിഹൃദയന്നോ ധൈര്യമാലംബതേ! എന്നൊരു കവി സാർവ്വഭൌമൻ എഴുതിയതെന്നു തോന്നിപ്പോകും. അവൾ ആലോചിച്ചു "എന്റെ ഭർത്താവ് എന്നെ സ്നേഹിക്കുന്നില്ല വേറൊരു യുവതിയെ സ്നേഹിക്കുന്നു. ആ ഭാഗ്യവതിയെ വിവാഹംചെയ്തു സുഖമായിരിക്കുവാൻ മതം അനുവദിക്കുന്നില്ല. ഞാൻ ജീവിച്ചിരിക്കുന്ന കാലത്തു് അതു പാടില്ല. അപ്പോൾ എന്റെ പ്രാണവല്ലഭന്റെ സുഖത്തിനു ഞാൻ പ്രതിബന്ധമായിരിക്കുന്നു. എനിക്കോ ഏതായാലും സുഖത്തിനു വഴിയില്ല. ഞാൻ മരിച്ചാൽ അദ്ദേഹമെങ്കിലും സുഖമായിരിക്കും. ആ സ്ഥിതിക്ക് ഞാൻ മരിക്കയാണ് നന്നു എങ്ങിനെ മരിക്കുന്നു? ആത്മഹത്തി. അതു പാപമല്ലെ? ഇല്ല. അന്യന്റെ സുഖത്തിനായി പല പുണ്യാത്മാക്കളും തങ്ങളുടെ ജീവനെ ബലികഴിച്ചിട്ടുണ്ടെന്നു് എന്റെ പ്രിയതമൻ പറയുന്നു. യേശുക്രിസ്തുതന്നെ അന്യന്മാരുടെ രക്ഷക്കുവേണ്ടി തന്റെ ജീവനെ ഉപേക്ഷിച്ചു എനിക്കെന്തുകൊണ്ടു് ആത്മഹത്തിചെയ്തുകൂടാ. അദ്ദേഹത്തിനുവേണ്ടിയുള്ള ഈ കൃത്യം നിശ്ചയമായും ഒരു പുണ്യപ്രവൃത്തിയായിരിക്കും" ഇങ്ങിനെ അവൾ പലതും ആലോചിച്ചു. കടലാസും, മഷിയും, പേനയും എ

ത്തു എന്തോ ചിലതെല്ലാം എഴുതി തന്റെ ഭർത്താവു വേറൊരു സ്ത്രീയിൽ അനുരക്തനാണെന്നു അറിയുന്നതിനേക്കാൾ ഒരു സ്ത്രീക്കു പരമസങ്കടമായി വേറെ ഒന്നില്ല. ആ വേദന എത്രക്ക കഠോരമായി പിടിപെട്ടിട്ടുണ്ടെന്നു മൃശീത്തായുടെ മുഖം വിളിച്ചുപറയുന്നുണ്ടു്. അവൾ ഇടക്കുകരയും ധൈര്യം അവലംബിക്കും ദീർഘശ്വാസംവിട്ടും സമാധിയിൽ ഇരിക്കും പെട്ടിക്കരയും ഇങ്ങിനെ ചില മണിക്കൂറുകൾ കഴിഞ്ഞു- ഒടുവിൽ അവൾ ഒരു അവധൂതയായ സന്ന്യാസിനിയെപ്പോലെ നിശ്ചഞ്ചലയായി ധ്യാനത്തിൽ മുഴുകിയിരുന്നു. അപ്പോൾ അവളുടെ മുഖത്തു വിരക്തിയുടെ ലക്ഷ്യങ്ങൾ പരിപൂർണ്ണമായി ശോഭിച്ചു. അടുത്ത ദേവാലയത്തിലെ മണി പന്ത്രണ്ടടിച്ചു മൃശീത്താ എഴുന്നേററു വിളക്കണച്ചു.

*   *   *   *   *   *   *

പിറേറദിവസം കാലത്തു മണി എട്ടായിട്ടും മൃശീത്താ എഴുന്നേററുപുറത്തുവന്നിട്ടില്ല. അവളുടെ പുരമുറിയുടെ വാതൽപോലും തുറന്നിട്ടില്ല. അവളുടെ അമ്മാവിഅമ്മ വാതുക്കൽ ചെന്നു വിളിച്ചു ആരും മിണ്ടുന്നില്ല. കതകുതള്ളിത്തുറന്നു അകത്തു പ്രവേശിച്ചു, മൃശീത്താ നിലത്തു് നിശ്ചേഷ്ടയായി കിടക്കുന്നു. ആ വൃദ്ധ മകളെ കുലുക്കിവിളിച്ചു കണ്ണുപോലും തുറക്കുന്നില്ല. അവൾ നിത്യസമാധിയിൽ ആണ്ടുകിടക്കുന്നു വൃദ്ധയുടെ നിലവിളികേട്ടു് ആളുകൾക്കുടി എബ്രഹാംവും എത്തി. ഉടനെ ഡാക്റററെ വരുത്തി അദ്ദേഹം നോക്കി മൌനമായിപിൻതിരിഞ്ഞു ഹാ! മൃശീത്താഇനി ഒരിക്കലും എഴുന്നേല്ക്കുകയില്ല അവളുടെ ആത്മാവു് പരമാത്മാവിൽ ലയിച്ചിട്ടു മണിക്കൂറുകൾ കഴിഞ്ഞു പരിശോധനയിൽ അവളുടെ വിരലിൽ കിടന്ന മോതിരത്തിൽ പതിച്ചിരുന്ന വജ്രംതിന്നാണു് മരിച്ചതെന്നു അനുമാനിച്ചു. കുഴപ്പങ്ങൾ ഒട്ടുവസാനിച്ചപ്പോൾ അവളുടെ തലയ്ക്കൽ കിടന്നിരുന്ന ഒരു കടലാസ്സു് ആരോ എടുത്തു വായിച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു.

"എന്റെ ജീവിതം എന്റെ പ്രിയഭർത്താവിനു് ദുഃഖകാരണമായി. അദ്ദേഹം എന്നെ ലേശവും സ്നേഹിക്കുന്നില്ലെന്നു മാത്രമല്ലാ, വേറെ ഒരു യുവതിയെ ഹാർദ്ദവമായി സ്നേഹിക്കയും ചെയ്യുന്നു. മതസംബന്ധമായുള്ള പ്രതിബന്ധങ്ങളാൽ അവളെ വിവാഹംചെയ്തു സുഖമായി ജീവിക്കവാൻ സാധിക്കുന്നില്ല- ഈ ദുഃഖം പക്ഷേ മൃതിപ്പെടുത്തിയേക്കുമോ എന്നു ഞാൻ ശങ്കിക്കുന്നു. ഞാൻ മരിച്ചാൽ അദ്ദേഹത്തിനു ആ ഭാഗ്യവതിയെ വിവാഹംചെയ്തു സുഖമായിരിക്കാം. അതുകൊണ്ടു് എന്റെ പ്രാണനാഥനായ അദ്ദേഹത്തിനു വേണ്ടി ഞാൻ സന്തോഷസമേതം മരിക്കുകയാണു്. ഈ പ്രവൃത്തികൊണ്ടു് അദ്ദേഹത്തിനു സുഖംകിട്ടിയാൽ ഞാൻ കൃതാർത്ഥയായി.

എന്നു് മൃശീത്താ.

ഈ എഴുത്തു വായിച്ചുകേട്ടശേഷം, ഹൃദയാന്തർഭാഗത്തുനിന്നും വെന്തുരുകി കണ്ണുകളിൽക്കൂടി പുറപ്പെട്ട തീക്ഷ്ണജലകണങ്ങളെ തുടച്ചുംകൊണ്ടു എബ്രഹാം വെളിയിലേക്കു പോയി.

---

## 'ഗോവിന്ദറാനഡി'യുടെ ചില സ്വഭാവ വിശേഷങ്ങൾ. *

(എം. കേശവൻ ഇളയതു്.)

(മഹാദേവഗോവിന്ദറാനഡി ൧൮൪൨-ജനുവരി ൧൮-ാനു ജാതനായി. അദ്ദേഹത്തിന്റെ പൂർവ്വികന്മാർ എല്ലാം 'പേഷ്വാരാജധാനി'യിൽ

---

* ബോംബേ "ഹിൻഡുയ്യൂനിയൻക്ലബ്ബി"ൽവച്ചു് റാനഡിയുടെ ശ്രാദ്ധദിവസം ശ്രീമാൻ ഗോഖലെ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ഉദ്യോഗസ്ഥന്മാരായിരുന്നു. റാനഡി, ൧൮൫൧-മുതൽ ൧൮൫൬-വരെ 'കോൾഹാപ്പൂർ' ഹൈസ്കൂളിലും പിന്നീട് 'എൽഫിൻസ്ററൻ' കോളേജിലും വിദ്യാഭ്യാസംചെയ്തു. ൧൮൬൨-ൽ ബി. എ ഡിഗ്രിയും മൂന്നുവർഷത്തിനുശേഷം എം. എ. ഡിഗ്രിയും എടുത്തു. ൧൮൬൬-ൽ എൽ. എൽ. ഡി. യും പാസ്സായി കുറച്ചുകാലം കോളേജിൽ പ്രഫസ്സരായിരുന്നശേഷം ക്രമേണ, മജിസ്രേട്ട്, ജഡ്ജി, ഹൈക്കോർട്ടുജഡ്ജി എന്നീ ഉദ്യോഗങ്ങൾ ഭരിച്ചു.)

മഹാന്മാരേ! മഹതികളേ!

മിസ്ററർ 'പാഡി'യുടെ കത്തിലുള്ള അപേക്ഷയെ ശരിവയ്ക്കുക എനിക്കെളുപ്പമായിരുന്നു. എന്നാൽ എന്റെ പ്രസംഗവേളയിൽഞാനെന്തെല്ലാമാണ് പറയേണ്ടതെന്നു തീർച്ചപ്പെടുത്തുന്നകാര്യം അത്ര സുസാധമായി തോന്നുന്നില്ല. മിസ്ററർ റാനഡിയുടെ അതിയായ പ്രാപ്തിയേയും, അതോടുചേർന്നുള്ള അദ്ദേഹത്തിന്റെ വിശാലമായ വ്യവസായശീലത്തെയുംമററും പററി നിങ്ങൾക്കെല്ലാമറിയാമല്ലോ. ഏതാണ്ട് മുപ്പത്തഞ്ചുവർഷങ്ങളോളം യാതൊരനദ്ധ്യായവുംകൂടാതെ ഈമഹാൻ വായിക്കുകയും, ചിന്തിക്കുകയും, എഴുതുകയും, പ്രസംഗിക്കുകയുംചെയ്തു. അതിനാൽ മിസ്ററർ റാനഡിയെപ്പററി ആരെങ്കിലും എന്തെങ്കിലും പ്രസംഗിക്കാൻ തുടങ്ങിയാൽ അതിനു (പ്രസംഗത്തിന്) അടിസ്ഥാനമായ സംഗതികൾതന്നെ അവയുടെ ബാഹുല്യത്താൽ പരിഭ്രമവും അസാദ്ധ്യപ്രതീതിയുംഉണ്ടാക്കിത്തീർക്കുന്നു. ഈസായന്തനവേളയിൽ, ഞാൻ പറയാൻവിചാരിക്കുന്നതുപോലെ മിസ്ററർ റാനഡിയുടെ ജീവിതത്തെയും ഏതൽപ്രവൃത്തികളേയുംപററിയ ഒരു സാമാന്യചർച്ചയേക്കാൾ, അദ്ദേഹത്തിന്റെ ജീവിതത്തെയും നാനാമുഖങ്ങളായ ജീവിതരീതികളേയുംപററി പത്തോപന്ത്രണ്ടോ പ്രസംഗങ്ങൾ ചെയ്യുന്നതാണ് എനിക്കുകൂടുതൽഎളുപ്പമായിത്തോന്നുന്നത്.

ഞാനിന്ന്, അദ്ദേഹത്തിന്റെ പ്രവൃത്തികളെപ്പററിയ ഒരുനിരൂപണമല്ലാചെയ്യുന്നതെന്നു ആദ്യമായി അറിയിച്ചുകൊള്ളട്ടെ. ഒന്നാമത്, നമ്മൾ അദ്ദേഹത്തിന്റെ കാലത്തിൽനിന്നും വളരെ അകലെയായിട്ടല്ല സ്ഥിതിചെയ്യുന്നത്. രണ്ടാമത്, ഒരുനിരൂപകനു അവശ്യമാവശ്യമായ 'അകൽച്ച' ഞങ്ങൾതമ്മിൽ ഉണ്ടായിരുന്നില്ല എന്നുള്ളതാണ്. ഞാൻ ഇത്രഅടുത്തുപെരുമാറിയതുകൊണ്ടു, സാമാന്യരീതിയിൽ ഒരുവിമർശനംചെയ്യാൻ എന്നാൽ അസാദ്ധ്യം. പക്ഷെ ഈ അടുപ്പംതന്നെ—എന്നെ ഒരുനിരൂപണം ചെയ്യുന്നതിനു അശക്തനാക്കിയ ഈ അടുപ്പംതന്നെ—അദ്ദേഹത്തിന്റെഅ

ഗാധങ്ങളായ ആശയങ്ങളോടും ചിന്തകളോടുംതന്നെ പരിചയം ഉള്ളവനാക്കിത്തീർപ്പാൻ ഉപയോഗപ്പെട്ടു എന്നു പറയാതെ നിവൃത്തിയില്ല. ആ പരിചയങ്ങളിൽ ചിലതിനേയാണ് ഞാനിവിടെ പറയാൻഭാവിക്കുന്നതു്. അദ്ദേഹത്തിന്റെ പാദശുശ്രൂഷചെയ്തുകൊണ്ടുവസിച്ചിരുന്ന ആ പതിന്നാലുകൊല്ലം—ഏതൊരുശക്തിയാണ് അദ്ദേഹത്തെ ഭയഭക്തിപുരസ്സരം സേവിക്കുവാൻ എന്നെ പ്രേരിപ്പിച്ചതെന്നും, ആ മഹാന്റെ വിശ്വാസം എന്തായിരുന്നുഎന്നും അദ്ദേഹം തന്റെ പിൻഗാമികളായ യുവപൌരന്മാൎക്കുഎന്തൊരുപദേശമാണ് നൽകിയിരിക്കുന്നതെന്നുംമററും ഞാൻ കഴിയുംവിധത്തിൽ ചുരുക്കിപ്പറയട്ടെ.

## സ്വരാജ്യസ്നേഹം.

ശ്രീമാൻ റാനഡിയോടു് അടുത്തു ഇടപെടാൻ കഴിഞ്ഞിട്ടുള്ള ഏവനും അദ്ദേഹത്തിന്റെ പരിശുദ്ധവും അഗാധവുമായ 'സ്വരാജ്യസ്നേഹ'ത്തെത്തന്നേയാണ് സൎവ്വോപരി പുകഴ്ത്തുക. ഇതുപോലെ സ്വദേശമയവും സ്വരാജ്യത്തെയും അതിന്റെ ഉൽക്കർഷങ്ങളേയും മററുംപററി ചിന്തിക്കുന്നവേറൊരാളുണ്ടെങ്കിൽ അതു് 'നവറോജി'യാണെന്നാണ് എന്റെ അറിവ്. അദ്ദേഹത്തിനു ഇന്ത്യയുടെ ഭൂതകാലത്തെപ്പററി വലിയ അഭിമാനവും മററും ഉണ്ടായിരുന്നുവെങ്കിലും ഭൂതകാലത്തേക്കാൾ, വൎത്തമാനത്തെയുംഭാവിയേയും പററിയായിരുന്നു വലിയ വിചാരം എന്നുള്ളതു ഒരു 'സ്വഭാവവിശേഷം' തന്നെയാണ്. ഇന്ത്യാക്കാരായ നാം ബ്രിട്ടീഷ്ഭരണത്തിൻകീഴിൽ ഏതെതു മാതിരിയാണ് വൎത്തിക്കേണ്ടതെന്നും എന്തെന്തുപ്രവൃത്തികൾ ഇന്ത്യക്കുവേണ്ടി നമ്മളാൽ ചെയ്യാൻസാധിക്കുമെന്നുംമററും റാനഡി കാണിച്ചുതന്നുകഴിഞ്ഞു. പക്ഷെ നമ്മുടെ പ്രവൃത്തി എത്രത്തോളമെല്ലാം എത്തിയിട്ടുണ്ടെന്നുനിങ്ങൾതന്നെ പൎയ്യാലോചിച്ചാൽമതി. റാനഡിയുടെ കോളേജ്ജീവിതത്തിനിടയിൽതന്നെ, അദ്ദേഹത്തിന്റെ ആശയങ്ങൾക്കുണ്ടായിരുന്ന വിശാലതയും നൈൎമ്മല്യവുമെല്ലാം എനിക്കു നല്ലപോലെ കേട്ടറിവുണ്ടു്. ഇന്ത്യയും ഇംഗ്ലണ്ടുംതമ്മിലുള്ള ഈബന്ധം ദൈവികമായുണ്ടായിട്ടുള്ളതല്ലെന്നും, നമ്മുടെ ന്യായമായ ആശകളെ സഫലീകരിക്കുവാൻ ശ്രമിക്കേണ്ടകാലം കഴിഞ്ഞിരിക്കുന്നുവെന്നും അദ്ദേഹംകൂടക്കൂടെ തന്നെത്താനെ പറഞ്ഞുപോയിട്ടുണ്ടു്. ഇന്നത്തെ ഭരണം, ഭാരതീയരായ നമുക്കുണ്ടാകേണ്ട വ്യക്തിബോധത്തെയും, ഉയൎച്ചക്കുള്ള മോഹത്തെയും ഹനിക്കുന്ന ഒന്നാണെന്നും ഓരോരുത്തൎക്കും ഉണൎന്നുപ്രവൎത്തിക്കണമെന്ന മോഹമുണ്ടായാലേ ഉയൎച്ചക്കു വഴികാണുകയുള്ളുവെന്നും പലതവണയും ആ മഹാൻ പ്രസംഗിക്കാറുണ്ടു്.

റാനഡിയ്ക്കു്, സ്വന്തമതത്തെ രൂപവൽക്കരിക്കുവാനുണ്ടായിരുന്ന നയം ഒന്നുവേറെതന്നെയായിരുന്നു. ഈ സംഗതിയിൽ മററുള്ളവരിൽനിന്നു

അദ്ദേഹം വളരെ വ്യത്യസ്തപ്പെട്ടിരുന്നു എന്നു പറയാതെ കഴിവില്ല. 'ശരിയായാലും തെററായാലും വേണ്ടില്ല, ഞാൻ പറയുന്നതു അനുസരിക്കണം. നിങ്ങൾക്കതു് പരമസങ്കടമായിക്കൊള്ളട്ടെ. എന്നാലും ഇതനുസരിക്കുകതന്നേ വേണം. ഇങ്ങിനെ ശഠിക്കുന്നവരോടു അദ്ദേഹത്തിനു പുച്ഛവും വെറുപ്പുമാണുണ്ടായിരുന്നതു് ഇൻഡ്യൻജനതയെ രൂപവൽക്കരിക്കേണ്ടതു തൻെറ ചുമതലയാണെന്നു അദ്ദേഹത്തിൻെറ അന്തഃകരണം സദാപി ഉപദേശിച്ചിരുന്നു. എന്നും പഴയമട്ടിൽ കഴിഞ്ഞുകൂട്ടുന്നതുകൊണ്ടു് നമുക്കു് വിശേഷാൽ ഒരുഗുണവും ഉണ്ടാവാനില്ലെന്നു റാനഡിക്കു നല്ല വിശ്വാസവുമുണ്ടായിരുന്നു. തൻെറ മാതൃഭൂമിക്കുവേണ്ടി എന്തുകഷ്ടപ്പാടുകൾ സഹിക്കുന്നതിനും അദ്ദേഹത്തിനു കൂസലില്ല. ജീവിതംതന്നെ മാതൃഭൂമിക്കായി വേലചെയ്യാനുള്ളതെന്നായിരുന്നു ആ മഹാത്മാവിൻെറ മതം. സ്വസഹോദരങ്ങൾക്കും സ്വരാജ്യത്തിനും അൽപം വല്ലഗുണവും സിദ്ധിക്കുന്നുവെങ്കിൽ ആരുടെ പാദവും ശിരസ്സിൽ വഹിക്കുവാൻ റാനഡിക്കു മടിയില്ല.

രാമമോഹൻ റായി വിഗ്രഹാരാധനയ്ക്കു എതിരായി നിന്നിരുന്നുവല്ലോ. വിഗ്രഹങ്ങളെ പൂജിക്കുക അദ്ദേഹത്തിനു മഹാപാപമായിട്ടാണു് തോന്നിയതു. റാനഡിയും ഈ അഭിപ്രായക്കാരൻതന്നെയായിരുന്നു. പക്ഷെ, സ്വസഹോദരന്മാരെ ഒന്നുകൂടി മതാസക്തന്മാരാക്കിത്തീർക്കുവാനായിരുന്നു എന്നു പറഞ്ഞാൽ വലിയ തെററൊന്നുമില്ല. താഴെപ്പറയുവാൻപോകുന്ന സംഗതി നിങ്ങൾ ശ്രദ്ധിക്കേണ്ടതാണു്. മിസ്ററർ റാനഡിയുടെ സ്വഭാവം ആരേയും ആശ്ചര്യപരതന്ത്രരാക്കിത്തീർത്തിരുന്നു. ഏതാനും വർഷങ്ങൾക്കുമുമ്പു 'പ്രാർത്ഥനസമാജ'ത്തിലെ അംഗങ്ങളെല്ലാം മിസ്റ്റർ റാനഡിയോടു നീരസം പ്രകാശിപ്പിച്ചതു് നിങ്ങളെല്ലാം ഓർക്കുന്നുണ്ടായിരിക്കാം എന്തെന്നാൽ അദ്ദേഹം അന്നൊരു ദിവസം ഒരു ക്ഷേത്രത്തിൽ ചെന്നു ലോകഗുരുക്കന്മാരായ തുക്കാറാം, രാമദാസ്, ഏകനാഥ് മുതലായവരുടെ ജീവചരിത്രങ്ങളെപ്പററി പ്രസംഗിച്ചു ക്ഷേത്രങ്ങളേയും ബിംബങ്ങളേയും പററി പുച്ഛമായിട്ടുള്ളവർ ക്ഷേത്രത്തിൽപോയി പ്രസംഗിക്കുക (പ്രസംഗം 'സമാജത്തിൻെറ ആദർശങ്ങളെ അടിസ്ഥാനപ്പെടുത്തീട്ടുള്ളതുതന്നെ ആയിക്കൊള്ളട്ടെ) ആർക്കും നീരസത്തെ ഉണ്ടാക്കുന്നതുതന്നെയാണു. ഇതിൽ ആ മഹാന്മാരെ കുററപ്പെടുത്തേണ്ടതില്ല. ഞാനായാൽതന്നെ ഇതിൽ വിസമ്മതം ഭാവിക്കാതിരിക്കയില്ല. എന്നാൽ റാനഡിയുടെ മറുപടി ഇതായിരുന്നു. സ്ഥലം ഏതുതന്നെയായിക്കൊള്ളട്ടെ, വിഷയത്തെയാണു ഗൌനിക്കേണ്ടതു്. തൻെറ ആശയങ്ങൾ അന്യന്മാർക്കുകൂടി സുഗ്രഹമാകണം, അതിനു എവിടെപ്പോകുവാനും അദ്ദേഹം തയാറുതന്നെ

(തുടരും)

---

# ഒരു സുപ്രഭാതം.

---

തൊടുപുഴ, കെ. എൻ. പരമേശ്വരൻപിള്ള

(ഗാഥാരീതി)

ഘോരാന്ധകാരമകന്നിതാനവ്യമാം
തേജസ്സൊന്നെങ്ങുമേകാണാകുന്നു!
തൂമണംചേരുമിളംകുളിർകാററിതാ
പ്രേമാമൃതമാരിതൂകിടുന്നു.
ചാരുപ്രശാന്തതചേർന്നുവിളങ്ങിടും
പാരിടംമന്ദംഹസിച്ചിടുന്നു
നിർമ്മലമായീടുമാകാശദേശത്തിൽ
വെൺമതിരള്ളുംവിഹംഗജാലം
രോമാഞ്ചകഞ്ചുകംചേർക്കുമിളംകള-
ഗാനസുധായൂഷംതൂകിത്തൂകി
ആരോമലാളാംപ്രകൃതിയാമമ്മയെ
സാവധാനത്തിലുണർത്തീടുന്നു.
മാതാവിൻനാനാലതകളാംവേണിയിൽ
കാണുന്നവാടിയസൂനമെല്ലാം
നീക്കിക്കളഞ്ഞുസുഗന്ധസമ്മേളിത-
രമ്യകുസുമങ്ങൾചാർത്തിക്കുന്നു.
ആതങ്കമെല്ലാമകലെക്കളഞ്ഞിടും
സ്വാതന്ത്ര്യസൌഭാഗ്യഭാസുരൻറ
ചേതസ്സുമാകന്ദകമാകുംജ്യോതിസ്സ-
ററാനന്ദമോടാപ്രകൃതിദേവി
മന്ദമുണർന്നിങ്ങുനോക്കിശുഭസ്മിത-
നവ്യചൈതന്യംനുകർന്നുവല്ലോ.
വഞ്ചി!യാംമോഹനപ്പൊയ്കയിൽസൌഭാഗ്യ
സഞ്ചിതശോഭം"സരോജ"മേകം
പ്രേമമാധ്വീരസപൂരംചൊരിഞ്ഞാമൽ
'സാമവേദ'ഗന്ധംതൂകിനിൽപ്പൂ.
ലോകരാംഷൾപ്പദവൃന്ദമാലാവണ്യ-
മാധുര്യംചിന്നും"സരോജ"ത്തിങ്കൽ
ചേരുന്നിതാനന്ദത്തൂമരന്ദസുധാ-
സാരംനുകരുന്നുവേണ്ടുവോളം
"വേണാടേ!നിൻപൂർവ്വപുണ്യത്തിലപ്പാകം,
ചേണുറെറാരപ്പാരിജാതവൃക്ഷം
നാനാവിധസൂനപങ്കജജാലങ്ങളാൽ
കാണായതാണോ'സരോജ'സൂനം
ശ്രീമൂലമൂലംതിരുമേനിതന്നുടെ
സീമാവിഹീനസൽക്കർമ്മഭാനു
ധർമ്മപൂർവ്വാദ്രിയിൽജാതമായപ്പോഴി

ത്തുണ്ടായതാണോ“സരോജ”സൂനം”
ഏവംമധുപനികരംപരിതോഷാൽ
ഗാനംതതകത്തിതാസഞ്ചരിപ്പൂ!
ജാതിപ്പിശാചികൾനർത്തനംചെയ്തിട്ടും
ഘോരനിശാവേളനീക്കിയിട്ട്
അക്ഷയകീർത്തിപ്രഭാവശോഭാവഹൻ
സാക്ഷാൽകവീശൻ“രവീന്ദ്രനാഥൻ”
വഞ്ചിയാംവാനിൽതെളിഞ്ഞുണ്ടുകാണുന്നി-
തഞ്ചിതമായിട്ടുംസുപ്രഭാതെ
പൌരസ്ത്യപാശ്ചാത്യസംയുക്തവാഹിനി
പാരാതിവഞ്ചിമഹീതലത്തിൽ
ചാലവേനിർഗ്ഗമിപ്പിക്കാൻ“രവീന്ദ്രനും”
പാവനശീല“ആൻഡ്റൂസും”ഭക്ത്യാ
വൈകാതെകൈവഴിരണ്ടുംവഹിച്ചിങ്ങു
കാണായീടുന്നതുമെത്രരമ്യം!
കാന്തിപ്രവാഹംതടവിലസിക്കുമാ-
ശാന്തിനികേതനംസാവധാനം
സന്തതമൈക്യകതിരുകൾവീശുന്ന
തന്തർമ്മുദാവിലോകിച്ചുലോകം
സന്തൃപ്തമാനസരായിതാഹസ്തങ്ങൾ
പൊന്തിച്ചുകൂപ്പിസ്തുതിച്ചിടുന്നു.

---

## * മഹിളമാരും ദിനചര്യയും.

ജെ. പൊന്നമ്മ ഡ്റായിംഗ്മിസ്റ്റ്റസ്സ്.

ഭാരതീയരുടെ ആരോഗ്യം നാൾക്കുനാൾ ക്ഷയിച്ചുവരുന്നു. ബാലമരണം അത്യധികം വർദ്ധമാനമായിത്തീർന്നിരിക്കുന്നു. പ്രസവസംബന്ധമായ രോഗങ്ങളാൽമാത്രം മരിക്കുന്നവരുടെസംഖ്യയും ഒട്ടും ചില്ലറയല്ല. ഈ നിർഭാഗ്യാവസ്ഥയിൽ ഭാരതീയജനത അകപ്പെട്ടിട്ട അധികം കാലമായിട്ടില്ലെന്നു സ്വല്പം ആലോചിച്ചാൽമനസ്സിലാകുന്നതാണ്. പാശ്ചാത്യപരിഷ്കാരപ്രവാഹം ശക്തിമത്തായിത്തീർന്നതോടുകൂടിവ്യാപരിച്ചുതുടങ്ങിയ ഈ ബാധ ഭാരതഭാഗധേയമാകമാനം തിങ്ങിക്കൂടിയിരിക്കുന്നു. ഈ ബാധയെ ഉച്ചാടനംചെയ്യുന്നതിനുള്ള മന്ത്രവാദികളുടെ സാന്നിദ്ധ്യംഅത്യന്താപേക്ഷിതമാണ്. നമ്മുടെ പൂർവ്വികന്മാർ ആറിരുപതുവർഷംവ

---

ഈ ലേഖനം ധന്വന്തരിവൈദ്യസൂരിപണ്ഡിറ്റ് ശ്രീമാൻ. യു. രാമനാഥശാസ്ത്രിയുടെ ഒരു ലേഖനത്തെ ആസ്പദമാക്കിയെഴുതിയിട്ടുള്ളതാകുന്നു- (ലേഖനകർത്രി)

ടെ ആരോഗ്യവാന്മാരായി ജീവിച്ചിരുന്നവരെന്നുള്ളതിനു അനേകംതെളിവുകൾഉണ്ടു്. ആധുനികന്മാരുടെ ശാരീരികനിലയൊ സങ്കടമായിട്ടുംതന്നെ. ഇപ്പോഴാകട്ടെ മനുഷ്യർ അതിബാല്യത്തിൽതന്നെ ബാല്യം കൌമാരം, യൌവനം, വാർദ്ധക്യം, എന്നീ അവസ്ഥാന്തരങ്ങളെ തരണം ചെയ്യു അസംഖ്യം വ്യാധികളാൽ പീഡിതരുമാകുന്നു. ഇവയുടെകാരണം എന്താണെന്നു ചിന്തിച്ചുനോക്കുക? പ്രാചീനകാലത്തു നമ്മുടെ പ്രാചീനാമഹന്മാരാൽ അനുഷ്ഠിക്കപ്പെട്ടുവന്നിരുന്നതും നമ്മുടെ വേദശാസ്ത്രാദികൾ ഉപദേശിച്ചിട്ടുള്ളതും ആയ ദിനചര്യാരീതികളെ അവഗണിച്ചതുകൊണ്ടുതന്നെയാണു് ഇപ്പോൾ നമ്മെ നാനാരോഗങ്ങളും പിടികൂടി ക്ലേശിപ്പിക്കുന്നതു്. വാതപിത്തകഫങ്ങൾ ജഠരാഗ്നി, രസധാതുക്കൾ മുതലായവ സമമായും ഇന്ദ്രിയങ്ങളും മനസ്സും പ്രസന്നമായും ഇരിക്കുന്നപക്ഷം ആരോഗ്യമുണ്ടെന്നും അവയ്ക്കു അല്പമെങ്കിലും കുറവോ ഭേദഗതിയൊ ഉള്ളപക്ഷം രോഗബാധയുണ്ടായിരിക്കുമെന്നും ആയുർവേദംഉൽഘോഷിക്കുന്നു. ഇവകളെ ശരിയാകുംവണ്ണം സംരക്ഷിക്കുന്നതിനു നാം ദിനചര്യയെ ക്രമമായി അനുഷ്ഠിക്കേണ്ടതാണു്. ആയുർവേദം ദിനചര്യയെപ്പററി വിധിച്ചിട്ടുള്ളതു താഴെപ്പറയുന്നവിധമാകുന്നു.

ദേഹാരോഗ്യേച്ഛുക്കൾ പ്രതിദിനം രാവിലെ സൂര്യോദയത്തിനുമുൻപെഴുന്നേററു ജലംകൊണ്ടു മുഖപ്രക്ഷാളനംചെയ്യണം. പിന്നീടു കണ്ണാടി, പശു, വിളക്കു, തുളസി, ഗോവത്സം ഇവയെ ദർശനംചെയ്യണം. അനന്തരം ഏതാനും ദൂരം നടന്നതിന്റെശേഷംവേഗോന്മുഖങ്ങളായിരിക്കുമ്പോൾ വിസർജ്ജനാദികൾ നടത്തണം. മുൻപ്രസ്താവിച്ചവയെല്ലാം യാതൊരുന്യൂനതയുംകൂടാതെ നിർവഹിച്ചുകഴിഞ്ഞാൽ യഥാവിധി ദന്തധാവനംചെയ്യേണ്ടതാണു്. ദന്തത്തിന്റെ അശുദ്ധിയാൽ ദന്തരോഗങ്ങളുണ്ടാകുന്നതുകൂടാതെ ദന്തപിഷ്ടകൃമികൾ ജഠരത്തിൽ പ്രവേശിച്ചു അനേകംരോഗങ്ങളെ ഉല്പാദിപ്പിക്കുന്നതുമാകുന്നു. അതിനാൽ പ്രതിദിനവുംപ്രഭാതത്തിൽതന്നെ ദന്തധാവനമനുഷ്ഠിക്കേണ്ടതാണു്. മാവില, വേപ്പിൻചുള്ളി, കരിങ്ങാലി, എരുത, മുതലായവയുടെ [illegible]ങ്ങളോടുകൂടി സാവധാനമായും ശക്തിപ്രയോഗിക്കാതെയും തേക്കേണ്ടതാകുന്നു. മുൻപ്രസ്താവിച്ച ഓരോകമ്പിനും പ്രത്യേകം ഗുണങ്ങളുള്ളതായി കാണുന്നു. ഹൃദയരോഗികൾ, നേത്രരോഗികൾ, ജ്വരപീഡിതർ, ബലഹീനർ,മുതലായവർ ചുള്ളികളാൽ പല്ലുതേയ്ക്കുന്നതുനന്നല്ലത്രേ. ദന്തമാംസങ്ങൾക്കു കേടുവരാത്തവിധം യഥോക്തമായ് സജ്ജീകൃതമായ ദന്തചൂർണ്ണങ്ങളെക്കൊണ്ടു ദന്തശുദ്ധിവരുത്തണമെന്നു സുശ്രുതസംഹിത ഉപദേശിക്കുന്നു. തിപ്പലി ജീരകം, ഇന്തുപ്പു്, ഇവമൂന്നുമൊ, ജീരകം, കടുക്കാ, ഉപ്പു് ഇവമൂന്നുമൊ, സമമായിട്ടെടുത്തു പൊടിച്ചു ശീലപ്പൊടിയാക്കി ദ

ന്തശുദ്ധിവരുത്തുന്നപക്ഷം അവയ്ക്കു ദാർഢ്യവുംധാവള്യവും പൂർവ്വാധികം വർദ്ധിക്കുന്നതാകുന്നു. ഇപ്രകാരം ദന്തലേപനക്രിയ ചെയ്തതിന്റെശേഷം ഗണ്ഡൂഷം (വായ് നല്ലപോലെ കഴുകുന്നതിന്റെ പേർ) ചെയ്തു മുഖക്ഷാളനാനന്തരം മാർദ്ദവമുള്ള തുണികൊണ്ടുതുടയ്ക്കണം. ഇപ്രകാരം യഥോക്തമായി ദന്തധാവനാദികളനുഷ്ഠിക്കുന്നപക്ഷം നേത്രശുദ്ധിവർദ്ധിക്കുന്നതുകൂടാതെ കഫപിത്താദിരോഗങ്ങളുംശമിക്കുന്നതാകുന്നു.

സ്നാനം:— ഉദയവേളയിൽ സ്നാനംചെയ്യുന്നതു ആരോഗ്യസംവർദ്ധകമാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. സ്നാനം അനേകവിധത്തിലാവാം. എല്ലാററിലുംവച്ച് ശിരഃസ്നാനംചെയ്യുന്നതാണ് വളരെവിശേഷമായിട്ടുള്ളത്. ശിരഃസ്നാനംചെയ്യുമ്പോൾശീതജലത്തെയും കണ്ഠസ്നാനം ചെയ്യുമ്പോൾ ഉഷ്ണജലത്തേയും ഉപയോഗിക്കുന്നതുത്തമം. ഉഷ്ണജലംശിരസ്സിലൊഴിക്കുന്നപക്ഷം നേത്രങ്ങൾക്കു കേടുണ്ടാകുമെന്നും ശിരസ്സിൽശീതജലം ഒഴിക്കുന്നപക്ഷം നേത്രങ്ങൾക്കു ഗുണകരമാണെന്നും സുശ്രുതസംഹിതയിൽ കാണുന്നു. എങ്കിലും ഉഷ്ണോദകത്തിൽ സ്നാനംചെയ്യേണ്ടിവരുന്ന സന്ദർഭങ്ങളിൽ സുഖോഷ്ണമായ ജലത്തെയാണുപയോഗിക്കേണ്ടതു്. സ്നാനംചെയ്യുമ്പോൾ ശരീരതാപങ്ങളെ ഉന്മൂലനംചെയ്വാൻ ശ്രമിക്കേണ്ടതാണ്. പ്രാചീനകാലങ്ങളിൽ അശൌചാദികൾ നിവൎത്തിക്കുമ്പോഴും സ്ത്രീകളുടെ പ്രസവസംബന്ധമായ അശുദ്ധികൾ പരിഹരിക്കുമ്പോഴും അനേകംപ്രാവശ്യം സ്നാനംചെയ്യണമെന്നു നമ്മുടെ പൂർവ്വികന്മാർ ശഠിച്ചിരുന്നു. അവരുടെ ശാഠ്യമെല്ലാംതന്നെ വ്യാധികളെ ബഹിഷ്കരിക്കുന്നതിനായിരുന്നു. ശരീരസൌഷ്ഠവവും, ദൃഢതയും, രാമണീയകവും, വർദ്ധിക്കുന്നതിനുവേണ്ടി പരദേശസ്ത്രീകൾ മഞ്ഞൾമുതലായവതേച്ചു കുളിച്ചുവരുന്നുവെന്നുള്ളതും ശ്രദ്ധേയമാണു്. ഈ പ്രാചീനവിധികളെ തിരസ്കരിച്ചുംകൊണ്ടു ചിലർ സോപ്പുമുതലായ വെറും പകിട്ടുസാധനങ്ങളെ ഉപയോഗിച്ചു സ്നാനംചെയ്തുവരുന്നതു കഷ്ടാൽകഷ്ടതരംതന്നെ. തന്നിമിത്തം അക്കൂട്ടർ അനേകം വ്യാധികൾക്കു വശംവദരായിത്തീരുന്നതേയുള്ളൂ. നമ്മുടെ പൂർവികന്മാരുടെ വിധിപ്രകാരം സ്നാനംചെയ്യുന്നപക്ഷം വിശപ്പ്, ദീപനശക്തി ശരീരകാന്തി; ആയുർവൃദ്ധി, ശരീരശക്തി മുതലായവ വർദ്ധിക്കുന്നതുകൂടാതെ അനേകം രോഗങ്ങളും പാടെ നശിക്കുന്നതാണു്.

നമ്മുടെപൂർവികന്മാർ വർണ്ണാശ്രമധർമ്മങ്ങൾക്കനുസരണമായിസ്നാനംകഴിഞ്ഞാൽ ഉടൻ യഥാവിധി സൂര്യനമസ്കാരം, പൂജ, മുതലായസൽക്കാര്യാനുഷ്ഠാനങ്ങൾക്കുശേഷം ഇതരഗാർഹികകാര്യങ്ങളിലും വ്യാപരിച്ചിരുന്നതിനാൽ അവർക്കു പ്രത്യേകംവ്യായാമമോ "ഈവനിങ്‌വാക്കോ"

വെളിവന്നില്ല. ഇപ്പോഴാകട്ടെ ചിലർ മുജ്ജന്മത്തിൽ ചെയ്ത പാപങ്ങൾക്കു പ്രായശ്ചിത്തം ചെയ്യുകയാണോ എന്നു തോന്നുമാറു ചില അഭ്യാസങ്ങൾ ചെയ്തു അകാലമൃത്യുവിനു വശഗരായിത്തീരുന്നതേയുള്ളു.

(തുടരും)



# വാസന്തി.

(ഒരു കല്പിതകഥ)

കീരിക്കാട്ട് വടക്കേടത്ത് അയ്യപ്പൻപിള്ള.

(തുടർച്ച)

ഭ്രമാട്ടത്തുകൾപയോധരങ്ങളേ
മുത്തിട്ടമ്പൊഴമൃതാധരങ്ങളെ
സാരമങ്ങനെകൊട്ടത്തുകൊണ്ടഹോ!
വർഷകാമിനിയണഞ്ഞുവേശ്യപോൽ. ൭

കാററുമീമഴയുമേററുകൊണ്ടുവൻ-
ക്രൂരിരുട്ടിലൊരുപാന്ഥനന്ധനായ്
കാട്ടുതീനടുവിൽവീണകേണിട്ടും-
മന്നിനൊപ്പമഴലാർന്നുതൽക്ഷണം. ൮

കണ്ണുകണ്ടവഴിപോകുവാൻപണി-
പ്പെട്ടുനിന്നുകഴയുംദശാന്തരേ
മിന്നലിൽസപദികണ്ടവൻമഹൽ-
ശ്രീലസൽഗൃഹമതൊന്നുസന്നിധൌ. ൯

സൂരിലോകമകുടാവതംസമാ-
മേതുമാനുഷനിതിൽസ്ഥിതൻമഹാൻ
ഏവമോർത്തുമഴയെബ്ഭയന്നവൻ
ചെന്നുകേറിജവമഗ്ഗൃഹാന്തരേ. ൧൦

പാന്ഥനെസ്സപദിപൂജനങ്ങളാൽ
വേണ്ടസൽകൃതികൾചെയ്തുവീട്ടുകാർ
പാർത്തിതന്നവിടെയത്യുദാരനാം
ഗേഹനാഥകൃപയാർന്നുതൽപുമാൻ. ൧൧

വാദകാരണമതായലേഖനോ-
ദന്തമന്നുചിലസുന്ദരാംഗികൾ
തമ്മിലോതുവതുകേട്ടുപാന്ഥന-
ത്യത്ഭുതംഹൃദിയുദിച്ചുതൽക്ഷണം. ൨൧

പത്രമൊന്നുവെറുതേലഭിക്കുവാൻ
മാത്രമാണതുമിതുംപറഞ്ഞിടം
ഉൾപ്പുഴക്കിനുമതിന്നുകൊണ്ടവൻ
ഗർവ്വിയന്നുഞെളിയുന്നുലേഖകൻ. ൨൨

വർഷകാലമതിലീയൽപോലെയായ്
പത്രമെത്രവളരുന്നുനാൾക്കുനാൾ
എത്രനന്മയതുകൊണ്ടുനാട്ടിൽദുർ-
ല്ലേഖകൗഘമിളകുന്നണക്കൾപോൽ. ൨൩

ജ്ഞാനമാർഗ്ഗമെതിലുംയഥോചിതം
സംഭവിപ്പതിനുതക്കവണ്ണമാം
ലേഖനങ്ങളണിയുന്നപത്രമേ
പത്രധർമ്മമിയലുന്നതാവ്വതു. ൨൪

ഏവമാംമൊഴികൾകേട്ടുപാന്ഥന-
ന്നാരിമാർസവിധമെത്തിമെല്ലവേ
എന്തുചൊല്ലുവതുനിങ്ങളെന്നുചോ-
ദിച്ചുകൊണ്ടുമരുവീസ്മിതാസ്യനായ്. ൨൫

ജ്ഞാനഹീനതകലർന്നുവാണിടും
നാരിമാർകളെയധഃകരിക്കുവാൻ
ഓരുമപ്പുരുഷചാപലങ്ങളെ-
പ്പററിഞങ്ങളരുളുന്നൊരോന്നുമേ. ൨൬

എന്നുഭംഗിയിലുരച്ചുനിന്ന "വാ
സന്തി" തന്റെമുഖഭാവവീക്ഷണാൽ
തന്നൊടേററവപൊരുതാരുസുന്ദരി
തന്നെയിന്നിവൾമുദാനിനച്ചവൻ. ൨൭

രണ്ടുപേരുമിരുഭാഗമായിനി-
ന്നന്നുതർക്കമൊരുപാടുചെയ്തവർ
തങ്ങളിൽപുനരറിഞ്ഞിണങ്ങി, മേൽ
വേണ്ടിതൊന്നുമിതിത്തീർച്ചയാക്കിനാർ ൨൮

എന്നൊടേററെഴുതിവന്നതിന്നു "വാ-
സന്തി"യെന്നറിവുകിട്ടിയെങ്കിൽഞാൻ
നിശ്ചയംഭവതിയോടെതിർത്തിടാ
നോക്കയില്ലതുപൊറുക്കസുന്ദരീ! ൩൦

(തുടരും)

ഭക്തന്മാരുടെഭാഗ്യം! ഭക്തന്മാരുടെഭാഗ്യം!

ഈശ്വരനെ കാണണമെന്നു സര്വാത്മനാ ആഗ്രഹിക്കുന്നവർ സത്യമായും ഈശ്വരനെ കാണുമെന്നുള്ളതിന്
ഉത്തമദൃഷ്ടാന്തങ്ങൾ അടങ്ങിയ

# ശ്രീമഹാ ഭക്തവിജയം

ഒന്നാംഭാഗം.

(ഈശ്വരഭക്തി സുധോദയം)

ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കുകയും ഈശ്വരമഹിമകളെ അറിയണമെന്നാഗ്രഹിക്കുകയും ഈശ്വരനെ പ്രണയപൂർവ്വം സ്നേഹിച്ച് ഈശ്വരവിലാസങ്ങളെ അനുഭവിക്കുകയും ചെയ്യുന്നവർക്കെല്ലാം ഒന്നുപോലെ നിത്യപാരായണത്തിനു അത്യന്തം അത്യാവശ്യമായ ഒരു പ്രഥമഗ്രന്ഥം ഇതല്ലാതെ മറേറതാണ്. ഈ ഗ്രന്ഥം വായിച്ചാൽ നാസ്തികന്മാർപോലും പരമഭക്തന്മാരായി തീർന്നുപോകും. എല്ലാ വേദാന്തതത്വങ്ങളുടെയും ഹൃദയം തുറന്ന് അതിന്റെ പരമരഹസ്യം പരസ്യംചെയ്യുന്ന ജ്ഞാനരാമായണാദി തത്വരത്നങ്ങൾ അടങ്ങിയ ഈ പരിശുദ്ധ ഗ്രന്ഥപാരായണം ജാതിമതഭേദമെന്യെ ആരെയും യഥാർത്ഥമനുഷ്യരാക്കി തീർക്കുമെന്നുള്ളതിനു യാതൊരു സംശയവും ഇല്ല.

## ഇതിൽ അടങ്ങിയവിഷയങ്ങൾ.

---

പണ്ഡരപുരചരിത്രം.

പുണ്ഡരീകഭക്തന്റെ കഥ.

### കബീർദാസചരിത്രം.

1. സുന്നത്തുക്രിയയ്ക്ക് കബീർ വിരോധിച്ചത്
2. ബ്രാഹ്മണരൂപം ധരിച്ചുവന്ന ഭഗവാന് കബീർ വസ്ത്രദാനം ചെയ്തത്
3. ഭഗവാൻ ഒരു പക്കീരുടെ രൂപമായി വന്ന് കബീർക്ക് ദർശനം കൊടുത്തത്.
4. കബീർദാസൻ രാമാനന്ദസ്വാമികളുടെ വേലക്കാരാൽ അടിക്കപ്പെട്ടത്.
5. കബീർ രാമാനന്ദസ്വാമികളുടെ ആശീർവാദം ലഭിച്ച അദ്ധ്യായം.
6. കബീർ രാമാനന്ദസ്വാമികളോട് ഉപദേശം ലഭിച്ചത്.
7. കബീർ മഹമ്മദുമതത്തെ ഖണ്ഡിച്ചത്.
8. കബീർ ഗോരക്ഷയെ ജയിച്ചത്.
9. കബീറിന്റെ വിവാഹം.
10. കബീർ പശുക്കുട്ടിയെ കൊല്ലാതെ തടുത്തത്.
11. കബീർ തന്റെ പത്നിയെ കച്ചവടക്കാരനു വിററത്.
12. കബീറിന്റെ പുത്രനായ കമാൽ തീർത്ഥയാത്ര പോയത്.

### ശ്രീജയദേവചരിത്രം.

1 ജയദേവരുടെ ഉത്ഭവവും വിവാഹവും.
2. ജയദേവരുടെ വിരക്തി.
3. ജയദേവരുടെ കൈകാലുകളെ കള്ളന്മാർ ഛേദിച്ചത്.

4. ജയദേവൻ നാട്ടിൽ വന്നതു്.
5. ജയദേവൻ പത്മാവതിയെ ദർശിച്ചതു്.
6. കള്ളന്മാർ ഭൂമിപിളൎന്നു് താഴ്ന്നു നരകത്തെ പ്രാപിച്ചതു്.
7. ജയദേവസ്വാമി കള്ളന്മാരെക്കുറിച്ചു പരിതപിച്ചതു്.
8. പത്മാവതിയുടെ മരണം.
9. ജയദേവരുടെ ഭാഗവതത്തെ ഭഗവാൻ ബ്രാഹ്മണരൂപമായി വന്നു ചൊല്ലിക്കേൾപ്പിച്ചതും സ്വന്തരൂപം കാണിച്ചതും.
10. ജയദേവരുടെ അസ്ഥികളെ ഗംഗയിൽ ഇട്ടു പരിശോധിച്ചതു്.
11. ബ്രഹ്മോപദേശം.

## തുളസീദാസചരിത്രം.

1. തുളസീദാസരുടെ ഉത്ഭവം
2. ഭഗവന്മായയാൽ തുളസീദാസൻ കാമാസക്തനായതു്.
3. തുളസീദാസരുടെ അനുരാഗത്തെ അസ്തമിപ്പിച്ചതു്.
4. തുളസീദാസരുടെ പ്രേമാധിക്യം.
5. തുളസീദാസന്റെ വൈരാഗ്യം.
6. തുളസീദാസനു ഭൂതദർശനം ലഭിച്ചതു്.
7. തുളസീദാസനു ഹനുമാൻ ദർശനം കൊടുത്തതു്.
8. തുളസീദാസനു ശ്രീരാമദർശനം ലഭിച്ചതു്
9. തുളസീദാസനു ജ്ഞാനോപദേശം ലഭിച്ചതു്.
10. ഭഗവാൻ തുളസീദാസന്റെ മഠം കാത്തുനിന്നതു്.
11. തുളസീദാസനെ പരീക്ഷിച്ച അദ്ധ്യായം.
12. ഭഗവാൻ തുളസീദാസന്റെ രൂപത്തിൽ ചെന്നു മരിച്ച ബ്രാഹ്മണനെ ജീവിപ്പിച്ചതു
13. തുളസീദാസൻ അക്ബർബാദുഷാവെ മലിനപ്പെടുത്തിയ അദ്ധ്യായം.
14. ഹനുമൽസ്തുതി.
15. തുളസീദാസൻ അക്ബർബാദുഷാവെ അനുഗ്രഹിച്ചതു്.

## നാമദേവർ ചരിത്രം.

1. നാമദേവരുടെ ഉത്ഭവം.
2. നാമദേവർ ഭഗവാനെ ചോറൂട്ടിയതു്.
3. ഭഗവാൻ നാമദേവനെക്കൊണ്ടു വിവാഹം ചെയ്യിച്ചതു്.
4. ഭഗവാൻ ലക്ഷം വരാഹം ദാനംചെയ്തതു്.
5. ഭഗവാൻ ഭൃത്യരൂപത്തിൽ വന്നു വേലചെയ്തതു്.
6. നാമദേവന്റെ പുത്രനെ ചൌളകർമ്മവും കർണ്ണവേധനവും നടത്തിയപ്പോൾ ഭഗവാൻ പരിശ കൊണ്ടുപോയതു്.

## ജ്ഞാനേശ്വരചരിത്രം.

1. ജ്ഞാനേശ്വരരുടെ പിതാവായ വിഠോബാഭാവന്റെ യാത്ര.
2. വിഠോഭാവൻ സന്യസിച്ചതു് [illegible]
3. വിഠോഭാവന്റെ ജ[illegible] ദ്ധി.
4. വിഠോഭാവന്റെ ഗൃഹസ്ഥാശ്ര[illegible]
5. സ്മൃതികളും ആദിശക്തിയും[illegible] തിച്ചതു്.
6. വിഠോഭാവൻ സംസാരനിവൃത്തിക്കു് പ[illegible] രബ്രഹ്മത്തെ സ്തുതിച്ചതു്.
7. ജ്ഞാനേശ്വരൻ ബ്രാഹ്മണരെ അപമാനിച്ചതും ഐശ്വര്യം ലഭിച്ചതും.
8. ജ്ഞാനേശ്വരൻ പിതാവിനെ നാട്ടിൽ കൊണ്ടുപോയതു്.
9. ശംകരനാരായണസ്തുതി.
10. വിഠോഭാവൻ എരുമക്കുട്ടിയെ കൊണ്ടു വേദത്തെ വ്യാഖ്യാനിപ്പിച്ചതു്.

## കുചേലചരിത്രം.

1. കുചേലൻ ദ്വാരകാപുരിയെ ദർശിച്ചതു്.
2. കുചേലൻ ഐശ്വര്യം സിദ്ധിച്ചു പരമപദം അടഞ്ഞതു്.

---



എന്നു്, എസ്. റി. റെഡ്ഡ്യാർ അൻഡ് സൺസ്സ്
വി. വി. പ്രെസ്സ്,—കൊല്ലം,-തിരുവിതാംകൂർ,

